| | | | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞമ്മ ജേക്കബ് | ഭാര്യ | 65 |
| 2 | ഇ. ജെ. ജേക്കബ് | മകൻ | 39 |
| 3 | ആനി ജേക്കബ് | മകൾ | 42 |
| 4 | സൂസു ജേക്കബ് | ,, | 40 |
| 5 | മേരി ജേക്കബ് | ,, | 34 |
| 6 | സൂസൻ ജേക്കബ് | ,, | 31 |

എന്നിവരുള്ളതിൽ 3 മുതൽ 6 വരെ കക്ഷികളെ ക്രിസ്തീയമതാചാരമനുസരിച്ച് അവകാശങ്ങൾ നൽകി വിവാഹം ചെയ്തയച്ചിട്ടുള്ളതും 2-ാം കക്ഷി മേൽവിവരിച്ച തുകയിൽ തനിക്കുള്ള അവകാശം അപേക്ഷകക്ഷി പേരിൽ നൽകുന്നതിന് സമ്മതിച്ചു സ്റ്റേറ്റ്മെന്റ് നൽകിയിട്ടുള്ളതും ആകുന്നു. അവകാശികളായി മറ്റാരും ഇല്ലാത്തതിനാൽ മേൽവിവരിച്ച പ്രകാരം സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള ടി തുക വാങ്ങുന്നതിനുള്ള അവകാശം, പരേതന്റെ ഭാര്യ എന്ന നിലയിൽ അപേക്ഷാകക്ഷിക്കാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തഹശീൽദാർ മുമ്പാകെ നേരിട്ടു ഹാജരായി ബോധിപ്പിച്ചു കൊള്ളേണ്ടതാണ്.

കാലാവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
തിരുവല്ലാ.

(ഒപ്പ്)
തഹശീൽദാർ.

## Mallappally Taluk

### പരസ്യം

നമ്പർ ഡി4-4058/84. 1984 ആഗസ്റ്റ് 23.

മല്ലപ്പള്ളി താലൂക്കിൽ പുറമറ്റം വില്ലേജിൽ വെണ്ണിക്കുളം മുറിയിൽ കരോട്ടു വീട്ടിൽ ശ്രീ. കൃഷ്ണൻ നായർ ഗോപിനാഥൻ നായർ വെണ്ണിക്കുളം പൊതുമരാമത്ത് (ബി & ആർ) സെക്ഷനിൽ ഫെറിമാനായി ജോലി നോക്കി വരവെ 9-7-1984-ൽ നിര്യാതനായി എന്നും. ടിയാന് സർക്കാരിൽ നിന്നും കിട്ടുവാനുള്ള ശമ്പളക്കുടിശിക, ഗ്രാറ്റുവിറ്റി, പ്രോവിഡന്റ് ഫണ്ട് എന്നിവ വാങ്ങുന്നതിനുള്ള ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി എൻ. കെ. ജാനകിയമ്മ ബോധിപ്പിച്ച അപേക്ഷ മുറപ്രകാരം പുറമറ്റം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ മേൽ വിവരിച്ച ശ്രീ. കൃഷ്ണൻ നായർ 9-7-1984-ൽ മരിച്ചു പോയിട്ടുള്ളതാണെന്നും. ടിയാന്റെ നിയമാനുസൃത അവകാശികളായി

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | ശ്രീമതി എൻ. കെ. ജാനകിയമ്മ | | ഭാര്യ | 48 |
| 2 | ,, സുമാദേവി | TC | മകൾ | 25 |
| 3 | ,, കൈരളീദേവി | | ,, | 24 |
| 4 | ശ്രീ. രാധാകൃഷ്ണൻനായർ | | മകൻ | 23 |
| 5 | കുമാരി ശൈലകുമാരി | | മകൾ | 22 |
| 6 | ശ്രീ. ഹരകുമാർ | | മകൻ | 17 |
| 7 | ,, സുരേന്ദ്രൻ നായർ | | ,, | 21 |
| 8 | കുമാരി അംബികാദേവി | | മകൾ | 14 |

എന്നിവരുള്ളതിൽ 2, 3-ം കക്ഷികളെ സമുദായാചാരപ്രകാരം വിവാഹം ചെയ്ത് അയച്ചിട്ടുള്ളതും തങ്ങളുടെ ഭർതൃഗൃഹങ്ങളിൽ കഴിഞ്ഞുവരുന്നതുമാകുന്നു. 4, 5, 6, 7 എന്നീ കക്ഷികൾ പരേതന്റെ അവകാശപ്പെട്ടിട്ടുള്ള മേൽ വിവരിച്ച തുകകൾ വാങ്ങുന്നതിന് ഉള്ള അവകാശം 1-ാം കക്ഷിക്കാണെന്ന് കാണിച്ച് മൊഴി തന്നിട്ടുള്ളതും 8-ാം കക്ഷി മൈനറും ഒന്നാം കക്ഷിയുടെ സംരക്ഷണയിൽ കഴിഞ്ഞു വരുന്ന ആളുമാണ്.

ആയതിനാൽ മേൽ വിവരിച്ച 5,000 (അയ്യായിരം) രൂപായിൽ താഴെ വരുന്ന ടി തുകകൾ വാങ്ങുന്നതിന് ഉള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ശ്രീമതി എൻ. കെ. ജാനകി ആണെന്ന് കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കറ്റ് നല്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
മല്ലപ്പള്ളി.

പി. വി. നാരായണ പിള്ള,
തഹശീൽദാർ.

## ALLEPPEY DISTRICT

### വിജ്ഞാപനം

പി4-58716/83. 1984 ആഗസ്റ്റ് 13.

1960-ലെ കേരളാ പോലീസ് ആക്റ്റ് (1961-ലെ 5) 18-ാം വകുപ്പ് (1)-ാം ഉപവകുപ്പിലെ (ബി), (സി) എന്നീ ഖണ്ഡങ്ങൾ പ്രകാരം നൽകപ്പെട്ട അധികാരങ്ങൾ വിനിയോഗിച്ച് സർക്കാരിന്റെ മുൻകൂട്ടിയുള്ള അനുവാദത്തോടുകൂടിയും ആലപ്പുഴ മുനിസിപ്പൽ അതോറിറ്റിയോട് ആലോചിച്ചതിനുശേഷവും, ആലപ്പുഴ ജില്ലാ മജിസ്ട്രേട്ട് ജോസ് സിറിയക്, കെ. എ. എസ്. ആയ ഞാൻ ആലപ്പുഴ മുനിസിപ്പൽ അതിർത്തിയിലെ ചില പൊതു നിരത്തുകളിലെ ഗതാഗത ക്രമീകരണത്തിനും നിയന്ത്രണത്തിനുമായി താഴെപ്പറയുന്ന ചട്ടങ്ങൾ ഇതിനാൽ ഉണ്ടാക്കുന്നു:—

### ചട്ടങ്ങൾ

1. (1) ഈ ചട്ടങ്ങൾ മോട്ടോർ വാഹനങ്ങൾക്ക മാത്രം ബാധകമായിരിക്കും.

   (2) ഈ ചട്ടങ്ങൾ, അവ ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽക്ക് പ്രാബല്യത്തിൽ വരുന്നതാണ്.

2. ആലപ്പുഴ ജില്ലാക്കോടതിപ്പാലം ജംഗ്ഷൻ മുതൽ തെക്ക് സീറോ ജംഗ്ഷൻ വരെയുള്ള റോഡിലൂടെ രാവിലെ 8 മണി മുതൽ രാത്രി 8 മണി വരെയുള്ള സമയത്ത് ലോറി, ബസ് തുടങ്ങിയ ഭാരം കൂടിയ വാഹനങ്ങളുടെ ഗതാഗതം നിരോധിച്ചിരിക്കുന്നു.

3. ജില്ലാക്കോടതി പാലത്തിലൂടെ വടക്കുനിന്ന തെക്കോട്ടു പോകാനുള്ള ലോറി, ബസ് തുടങ്ങിയ ഭാരം കൂടിയ വാഹനങ്ങൾ ജില്ലാക്കോടതി പാലം കയറി പടിഞ്ഞാറോട്ട് തിരിഞ്ഞ്, തോടിന്റെ തെക്കേക്കരയിലെ റോഡിലൂടെ വൈ. എം. സി. എ. ജംഗ്ഷനിലെത്തി അവിടെ നിന്ന് തെക്കോട്ട് തിരിഞ്ഞ് പോകേണ്ടതാണ്. അതുപോലെ തെക്കുനിന്ന് പിച്ചു അയ്യർ ജംഗ്ഷനിൽ എത്തുന്ന ടി വാഹനങ്ങൾ വൈ. എം. സി. എ. ജംഗ്ഷനിലെത്തി തോടിന്റെ തെക്കേക്കരയിലൂടെ പടിഞ്ഞാറോട്ടോ കിഴക്കോട്ടോ ആവശ്യമനുസരിച്ച് തിരിഞ്ഞു പോകേണ്ടതാണ്.

4. ശവക്കോട്ടപ്പാലം മുതൽ കളക്ടറേറ്റ് ജംഗ്ഷൻ വരെയുള്ള റോഡിലൂടെ രാവിലെ 9 മണി മുതൽ 11 മണിവരെയും വൈകുന്നേരം 3 മണി മുതൽ 5 മണി വരെയും ലോറി ഗതാഗതം നിരോധിച്ചിരിക്കുന്നു.

5. മുല്ലയ്ക്കൽ ക്ഷേത്രത്തിനു മുൻവശമുള്ള റോഡിൽ ടാക്സികളും ടൂറിസ്റ്റ് ടാക്സികളും പാർക്ക് ചെയ്യുന്നത് നിരോധിച്ചിരിക്കുന്നു.

6. നാഷണൽ ഹൈവേയിൽ തിരുവമ്പാടി ജംഗ്ഷൻ മുതൽ ശവക്കോട്ടപ്പാലം വരെയുള്ള റോഡിലൂടെ സഞ്ചരിക്കുന്ന വാഹനങ്ങളുടെ ഏറ്റവും കൂടിയ വേഗത മണിക്കൂറിൽ 15 കിലോമീറ്ററായി നിജപ്പെടുത്തിയിരിക്കുന്നു.

കളക്ടറേറ്റ്,
ആലപ്പുഴ.

ജോസ് സിറിയക്, കെ.
ഡിസ്ട്രിക്ട് മജിസ്ട്രേട്ട്.

## വിശദീകരണക്കുറിപ്പ്

(ഇത് വിജ്ഞാപനത്തിന്റെ ഭാഗമല്ല. എന്നാൽ അതു പുറപ്പെടുവിക്കുന്നതിനുള്ള പൊതു ഉദ്ദേശം വെളിപ്പെടുത്തുന്നതിനുവേണ്ടിയുള്ളതാണ്.)

1960-ലെ കേരള പോലീസ് ആക്ട് 18-ാം വകുപ്പുപ്രകാരം പൊതുനിരത്തുകളിലെ വാഹന അപകടങ്ങൾ, ഗതാഗത സ്തംഭനം, മറ്റ് അസൗകര്യങ്ങൾ എന്നിവ തടയുന്നതിനാവശ്യമായ ചട്ടങ്ങൾ നിർമ്മിക്കുവാൻ ജില്ലാ മജിസ്ട്രേട്ടിനെ അധികാരപ്പെടുത്തിയിട്ടുണ്ട്. ഈ ചട്ടങ്ങളിൽ പരാമർശിക്കുന്ന നിരത്തുകൾ ധാരാളം മോട്ടോർ വാഹനങ്ങളുടെ ഗതാഗതത്തിന്, പ്രത്യേകിച്ചും തിരക്കുള്ള അവസരങ്ങളിൽ യോഗ്യമാകത്തക്കവണ്ണം വീതി കൂടിയതല്ല. നിരവധി പൊതുജനങ്ങൾ ഈ നിരത്തുകൾ ഒരേ സമയത്ത് ഉപയോഗിച്ചുവരുന്നു. പൊതുനിരത്തുകളിലെ വാഹന അപകടങ്ങൾ, ഗതാഗത സ്തംഭനം, മറ്റു അസൗകര്യങ്ങൾ എന്നിവ തടഞ്ഞുകൊണ്ട് വാഹന ഗതാഗതം സുഗമമാക്കുന്നതിനും പൊതുജനങ്ങൾക്ക് സുരക്ഷിതത്വം നൽകുന്നതിനും വേണ്ടിയാണ് ഈ ചട്ടങ്ങൾ കൊണ്ട് ഉദ്ദേശിക്കുന്നത്.

# Mavelikara Taluk

## പരസ്യം

(1)

നമ്പർ എച്ച്. സി. 69/84/സി14. 1984 ആഗസ്റ്റ് 13.

മാവേലിക്കര താലൂക്കിൽ, തെക്കേക്കര വില്ലേജിൽ ഉമ്പർനാട് മുറിയിൽ, കൊല്ലശ്ശേരിയിൽ വീട്ടിൽ ശ്രീമതി നാരായണി കുഞ്ഞമ്മ 21-6-1984-ൽ മരിച്ചുപോയി എന്നും ടിയാളുടെ പേരിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മാവേലിക്കര ശാഖയിൽ 12958-ാം നമ്പർ അക്കൗണ്ടുപ്രകാരം നിക്ഷേപിച്ചിട്ടുള്ള 293 രൂപ 10 പൈസയും പലിശയും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയിൽ പരേതയുടെ കൊച്ചുമകൻ (മകളുടെ മകൻ) ശ്രീ. ആർ. രാജേന്ദ്രൻ ഉണ്ണിത്താൻ ബോധിപ്പിച്ച അപേക്ഷ തെക്കേക്കര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി നാരായണി കുഞ്ഞമ്മ 21-6-1984-ൽ മരിച്ചുപോയതായും അവകാശികളായി പരേതയുടെ മക്കൾ 54 വയസ്സുള്ള സരസ്വതി കുഞ്ഞമ്മ, 48 വയസ്സുള്ള ജി. രാമകൃഷ്ണനുണ്ണിത്താൻ, കൊച്ചുമകൻ 33 വയസ്സുള്ള ആർ. രാജേന്ദ്രൻ ഉണ്ണിത്താൻ എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതയുടെ മാതാപിതാക്കളും ഭർത്താവും ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ രണ്ടുപേരും തങ്ങൾക്കുള്ള അവകാശംകൂടി അപേക്ഷകനും പരേതയുടെ കൊച്ചുമകനുമായ ശ്രീ. ആർ. രാജേന്ദ്രൻ ഉണ്ണിത്താൻ വാങ്ങുന്നതിനു സമ്മതം എഴുതി തന്നിരിക്കുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീ. ആർ. രാജേന്ദ്രൻ ഉണ്ണിത്താൻ ആണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും അപാർ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ എച്ച്. സി. 42/84/സി14. 1984 ആഗസ്റ്റ് 13.

മാവേലിക്കര താലൂക്കിൽ പാലമേൽ വില്ലേജിൽ കുടശ്ശനാട്ടു മുറിയിൽ തെന്നാൽ പടിഞ്ഞാറെക്കര വീട്ടിൽ ശ്രീ. എ. അയ്യപ്പൻ 26-5-1984-ൽ മരിച്ചുപോയി എന്നും ടിയാന് പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള 2500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയിൽ പരേതന്റെ ഭാര്യ ശ്രീമതി ചക്കികുട്ടി ബോധിപ്പിച്ച അപേക്ഷ പാലമേൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എ. അയ്യപ്പൻ 26-5-1984-ൽ മരിച്ചുപോയതായും അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ചക്കികുട്ടി മക്കൾ 38 വയസ്സുള്ള ചെല്ലമ്മ, 29 വയസ്സുള്ള ശാന്തമ്മ, 22 വയസ്സുള്ള ആനന്ദൻ, 21 വയസ്സുള്ള രാമൻ, 17 വയസ്സുള്ള രവി, 13 വയസ്സുള്ള ദേവകി എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ ചെല്ലമ്മ, ശാന്തമ്മ, ആനന്ദൻ, രാമൻ എന്നിവർ തങ്ങൾക്കുള്ള അവകാശംകൂടി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ചക്കികുട്ടി വാങ്ങുന്നതിന് സമ്മതം എഴുതിതന്നിരിക്കുന്നതിനാലും മൈനർ മക്കൾ രവിയും, ദേവകിയും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി ചക്കികുട്ടി ആണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും അപാർ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ എച്ച്. സി-56/84/സി14. 1984 ആഗസ്റ്റ് 13.

മാവേലിക്കര താലൂക്കിൽ വള്ളികുന്നം വില്ലേജിൽ കടുവുങ്കൽ മുറിയിൽ കണ്ണങ്കര വീട്ടിൽ ശ്രീ. ഡാനിയേൽ മാത്തുക്കുട്ടി 4-4-1984-ൽ മരിച്ചുപോയി എന്നും ടിയാന് പട്ടാളത്തിൽ നിന്നും കിട്ടുവാനുള്ള 1984 ഫെബ്രുവരിയിലെയും മാർച്ചിലെയും പെൻഷൻ വകയിൽ 400 രൂപയോളം വരുന്ന തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയിൽ പരേതന്റെ ഭാര്യ ശ്രീമതി ലൂസിനാമ്മ ബോധിപ്പിച്ച അപേക്ഷ വള്ളികുന്നം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. ഡാനിയേൽ മാത്തുക്കുട്ടി 4-4-1984-ൽ മരിച്ചുപോയതായും അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ലൂസിനാമ്മ മക്കൾ 10 വയസ്സുള്ള നിഷ, 7 വയസ്സുള്ള ഷൈനി, 5 വയസ്സുള്ള ലീന എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മൈനർ മക്കൾ 3 പേരും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി ലൂസിനാമ്മ ആണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും അപാർ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
മാവേലിക്കര.

(ഒപ്പ്)
തഹസീൽദാർ.

# KOTTAYAM DISTRICT

## Kottayam Taluk

പരസ്യം

നമ്പർ ബി12-7434/84. 1984 ആഗസ്റ്റ് 16.

കോട്ടയം താലൂക്കിൽ പുതുപ്പള്ളി വില്ലേജിൽ പയ്യപ്പാടി കരയിൽ മൂലക്കുന്നേൽ വീട്ടിൽ ശ്രീ. എസ്. സെബാസ്റ്റ്യൻ 19-4-1984-ന് മരിച്ചുപോയതായും ടിയാന് മിലിട്ടറി പെൻഷൻ കുടിശ്ശിക പ്രകാരം കിട്ടുവാനുള്ള 159 രൂപ (ഒരുനൂറ്റി അൻപത്തൊമ്പതു രൂപ) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി മറിയാമ്മ സെബാസ്റ്റ്യൻ ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ പുതുപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എസ്. സെബാസ്റ്റ്യൻ 19-4-1984-ന് മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | മറിയാമ്മ സെബാസ്റ്റ്യൻ | ഭാര്യ (അപേക്ഷക) |
| 2 | ത്രേസ്യാമ്മ | മകൾ |

ഏക അവകാശി മകൾ ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

താലൂക്കാഫീസ്,
കോട്ടയം.

(ഒപ്പ്)
തഹശീൽദാർ.

## Meenachil Taluk

പരസ്യം

(1)

സി19-682/84. 1984 ആഗസ്റ്റ് 14.

മീനച്ചിൽ താലൂക്കിൽ, പൂഞ്ഞാർ നടുഭാഗം വില്ലേജിൽ ചെമ്മരപാടത്ത് ചന്ദ്രശേഖരൻ നായർ 23-11-1983-ൽ മരിച്ചുപോയെന്നും ടിയാൻ പൂഞ്ഞാർ സർവ്വീസ് സഹകരണ ബാങ്ക് നമ്പർ 3962-ൽ പണയം വച്ചിട്ടുള്ള 400 രൂപയുടെ സ്വർണ്ണ ഉരുപ്പടി തിരികെ എടുക്കുന്നതിനും ടി ബാങ്കിൽ എസ്. ബി. അക്കൗണ്ടിൽ ബാലൻസ് ഉള്ള 40 രൂപയും ടിയാന്റെ പേരിലുള്ള ഷെയർ 200 രൂപയും സെൻട്രൽ ബാങ്ക് ഓഫ് ഇൻഡ്യയുടെ പൂഞ്ഞാർ ബ്രാഞ്ചിൽ എസ്. ബി. അക്കൗണ്ടിൽ ബാലൻസ് നില്ക്കുന്ന 40 രൂപയും തിരികെ വാങ്ങുന്നതിനും താനാണ് അവകാശിയെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് തരണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ രുഗ്മിണിയമ്മ 20-7-1984-ൽ സമർപ്പിച്ച അപേക്ഷ പൂഞ്ഞാർ നടുഭാഗം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി റിപ്പോർട്ട് വരുത്തിയതിൽ ചന്ദ്രശേഖരൻ നായർ 23-11-1983-ൽ മരിച്ചുപോയെന്നും ടിയാന്റെ അനന്തരാവകാശികൾ ഭാര്യ രുഗ്മിണിയമ്മ വയസ്സ് 42, മക്കൾ മായ വയസ്സ് 20, മിനി വയസ്സ് 17, ഷാജി വയസ്സ് 15, ബീന വയസ്സ് 12, പ്രിയ വയസ്സ് 9 എന്നിവരാണെന്നും മറ്റാരും അവകാശികളായിട്ടില്ലെന്നും റിപ്പോർട്ട് കിട്ടിയിട്ടുള്ളതിനാലും മറ്റു മക്കളുടെ അവകാശം മാതാവായ രുഗ്മിണിയമ്മയ്ക്ക് കൊടുക്കുന്നതിന് സമ്മതപത്രം തന്നിട്ടുള്ളതിനാലും മൈനർ മക്കളുടെ രക്ഷകർത്താവെന്ന നിലയിലും സ്വന്തം നിലയിലും മരിച്ചുപോയ ചന്ദ്രശേഖരൻ നായർക്ക് ബാങ്കിൽ നിന്നും കിട്ടാനുള്ള തുകകൾ തിരികെ വാങ്ങുന്നതിന് നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ രുഗ്മിണിയമ്മ ആണെന്ന് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസം കഴിയുന്നതിനു മുമ്പായി രേഖാമൂലം ഹാജരാക്കികൊള്ളണം. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി19-7142/84. 1984 ആഗസ്റ്റ് 20.

മീനച്ചിൽ താലൂക്കിൽ, ളാലം വില്ലേജിൽ, പോണാട് കരയിൽ, തൊവള്ളിൽ ചേനക്കാലായിൽ ഉതുപ്പു കുര്യൻ 11-5-1974-ൽ മരിച്ചുപോയെന്നും, (പോണാട്, കരൂർ, അത്തിമറ്റം റബ്ബർ കമ്പനിയിൽ ടിയാന്റെ പേരിലുള്ള ഷെയർ തങ്ങളുടെ പേരിലേക്ക് മാറ്റണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ തൊവള്ളിൽ മേരിക്കുട്ടി കുര്യനും ആൺമക്കളാം ജോസഫ് കെ. തൊവള്ളിൽ, ലാലി സിറിയക് തൊവള്ളിൽ, അലക്സ് സിറിയക്, തൊവള്ളിൽ, ആന്റണി കുര്യൻ തൊവള്ളിൽ എന്നിവർ ചേർന്ന് ബോധിപ്പിച്ച അപേക്ഷ ളാലം വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തി റിപ്പോർട്ട് വരുത്തിയതിൽ ഉതുപ്പു കുര്യൻ തൊവള്ളിൽ ചേനക്കാലായിൽ എന്നയാൾ 11-5-1974-ൽ മരിച്ചുപോയെന്നും, ടിയാന്റെ നിയമാനുസൃത അവകാശികൾ ഭാര്യ മറിയക്കുട്ടി കുര്യനും മക്കൾ ജോസഫ് കെ. തൊവള്ളിൽ (2) ലാലി സിറിയക് തൊവള്ളിൽ (3) അലക്സ് സിറിയക് തൊവള്ളിൽ (4) ആന്റണി കുര്യൻ തൊവള്ളിൽ (5) ഡെയിസി ആന്റണി (6) ബെറ്റി മാത്യു (7) ഷേർളി ആന്റണി (8) ആലീസ് തോമസ് (9) ജസ്സി അലക്സ് (10) സെലിൻ ജയിംസ് എന്നിവരാണെന്നും മറ്റാരും അവകാശികളായില്ലെന്നും റിപ്പോർട്ട് കിട്ടിയിട്ടുള്ളതിനാലും പെൺമക്കളിൽ 4 പേർ തങ്ങൾക്ക് യാതൊരു അവകാശവും ഇല്ലെന്ന് കാണിച്ച് മൊഴി തന്നിട്ടുള്ളതിനാലും മറ്റ് രണ്ട് പെൺമക്കളായ ജെസ്സി അലക്സും സെലിൻ ജെയിംസും 1976-ലെ ഒഴിവ് കുറിയാധാരപ്രകാരം തങ്ങളുടെ അവകാശം എഴുതി കൊടുത്തിട്ടുള്ളതിനാലും മരിച്ചുപോയ ഉതുപ്പു കുര്യന്റെ പേരിലുള്ള ഷെയറുകൾ പേരു മാറുന്നതിന് നിയമാനുസൃത അവകാശികൾ ടിയാന്റെ ഭാര്യ മറിയക്കുട്ടി കുര്യനും, ആൺമക്കളായ ജോസഫ് കെ. തൊവള്ളിൽ, ലാലി സിറിയക് തൊവള്ളിൽ, അലക്സ് സിറിയക് തൊവള്ളിൽ, ആന്റണി കുര്യൻ തൊവള്ളിൽ, എന്നിവരാണെന്നും ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസം കഴിയുന്നതിന് മുൻപായി രേഖാമൂലം ഹാജരാക്കികൊള്ളണം. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
മീനച്ചിൽ.

(ഒപ്പ്)
തഹശീൽദാർ.

# IDUKKI DISTRICT

## Devicolam Taluk

പരസ്യം

(1)

നമ്പർ ബി5-1229/83. 1984 ആഗസ്റ്റ് 29.

ദേവികുളം താലൂക്കിൽ മന്നാംകണ്ടം വില്ലേജിൽ അടിമാലികരയിൽ ചിറക്കക്കുടിയിൽ വീട്ടിൽ

സി. എ. എലിയാസ് എന്നയാൾക്ക്, കേരളാ സ്റ്റേറ്റ് സ്മാൾ ഇൻഡസ്ട്രീസ് ഡവലപ്പ്മെന്റ് ആന്റ് എംപ്ലോയ്മെന്റ് കോർപ്പറേഷനിൽ നിന്നും പ്ലാസ്റ്റിക് വ്യവസായം തുടങ്ങുന്നതിന് നൽകിയിരുന്ന ഡിഡ് ഫൈനാൻസ് കുടിശ്ശികയും പലിശയും തിരിച്ചടയ്ക്കാതിരുന്നതിന് ടി കുടിശ്ശിക തുകയും പലിശയും കോർപ്പറേഷനിലേയ്ക്ക് ഈടാക്കുന്നതിന് ടിയാന്റെ വക അടിമാലി മിനി ഇൻഡസ്ട്രിയൽ കെട്ടിടത്തിൽ സൂക്ഷിച്ചിരുന്നതും, ഇപ്പോൾ ജപ്തി ചെയ്ത് മന്നാംകണ്ടം വില്ലേജാഫീസറുടെ അധീനതയിൽ ഇരിക്കുന്നതുമായ പ്ലാസ്റ്റിക് സാധനങ്ങൾ നിർമ്മിക്കുന്ന യന്ത്രം. (Brin ‿o-model BROF-20 trades with orientation equipment and dies for trusion of high dencity polythyline monophilemea() അടിമാലിയിലുള്ള മന്നാംകണ്ടം വില്ലേജാഫീസിൽ വെച്ച് 1984 സെപ്റ്റംബർ മാസം 26-ാം തിയതി പകൽ 11 മണിക്ക് ദേവികുളം തഹശീൽദാർ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണെന്ന് വിവരം അറിയിക്കുന്നു. ടി ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ 1000 രൂപ (ആയിരം രൂപ) നിരതദ്രവ്യം കെട്ടിവെയ്ക്കേണ്ടതും ലേലം കഴിഞ്ഞാലുടൻ ലേലം പിടിച്ച ആളിന്റേതു കഴിച്ച് ബാക്കിയുള്ളവരുടെ നിരതദ്രവ്യം അപ്പോൾതന്നെ മടക്കിക്കൊടുക്കുന്നതുമാണ്. ലേലം പിടിക്കുന്ന ആൾ മുഴുവൻ ലേലത്തുകയും വിൽപ്പന നികുതിയും ഉടൻതന്നെ കെട്ടിവെയ്ക്കേണ്ടതാണ്.

ലേലം ചെയ്യുവാൻ ഉദ്ദേശിക്കുന്ന മെഷീനറിയുടെ പ്രധാന ഭാഗങ്ങളുടെ വിവരങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

1. കൺട്രോളർ
2. മോണോഫിലമെന്റ് എസ്ട്രൂഡർ
3. കൂളിംഗ് ടാങ്ക്
4. ഫിലമെന്റ് സ്ട്രെച്ചിനിംഗ് മെഷീൻ
5. ഫിലമെന്റ് പോളീഷിംഗ് ടാങ്ക്
6. ഫിലമെന്റ് സ്ട്രെച്ചിനിംഗ് മെഷീന്റെ കൺട്രോൾ പാനൽ
7. പോളീഷിംഗ് മെഷീൻ
8. കോയിലിംഗ് മെഷീൻ
9. കോയിലിംഗ് റിവൈൻഡിംഗ് മെഷീൻ രണ്ടു ഭാഗങ്ങളുള്ളത് (C Hank Winder)
10. മിനി ഇൻഡസ്ട്രിയൽ എസ്റ്റേറ്റിൽ മഴിപ്പിച്ച കമ്പിയുടെ ചിലവിൽ നിർമ്മിച്ചിരിക്കുന്ന 64' നീളം 23' വീതിയിലുള്ളതുമായ ഓടിട്ട ഷെഡും പൊളിച്ചിറക്കുകയും അതിൽ കിട്ടുന്ന സാധന സാമഗ്രികളും.

ലേലം ഉറപ്പിച്ചു മേലധികാരികളിൽ നിന്നും ഉത്തരവു ലഭിക്കുന്ന മുറയ്ക്ക് ലേല വസ്തുക്കൾ ലേലക്കാരന് കൊടുക്കുന്നതുമാണ്. ലേലം നടത്താനോ നടത്താതിരിക്കാനോ ഉള്ള അധികാരം തഹശീൽദാർക്കുണ്ടായിരിക്കുന്നതാണ്. ലേലത്തിനു വച്ചിരിക്കുന്ന സാധനങ്ങൾ മന്നാംകണ്ടം വില്ലേജാഫീസറുടെ സാന്നിദ്ധ്യത്തിൽ പരിശോധിക്കാവുന്നതാണ്.

(2)

നമ്പർ ബി4-8574/83. 1984 ആഗസ്റ്റ് 31.

ദേവികുളം താലൂക്കിൽ വെള്ളത്തൂവൽ പഞ്ചായത്തിൽ 2-ാം വാർഡിൽ പന്നിയാർകുട്ടി നടപ്പാതയുടെ സൈഡിൽ മുതിരപ്പുഴ ആറിലേക്ക് ചാഞ്ഞു നിൽക്കുന്ന ഉദ്ദേശം 150 വർഷത്തെ പഴക്കമുള്ള ഒരു തമ്പകമരം 1984 സെപ്റ്റംബർ മാസം 28-ാം തിയതി പകൽ 11 മണിക്കു ദേവികുളം താലൂക്കാഫീസിൽ വെച്ചു ദേവികുളം തഹശീൽദാർ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ പങ്കുകൊള്ളുവാൻ താൽപര്യമുള്ളവർ ലേലസമയത്തിനുമുൻപ് 500 രൂപ നിരതദ്രവ്യം കെട്ടിവെച്ച് ലേലത്തിൽ പങ്കെടുക്കേണ്ടതാണ്. കൂടുതൽ തുകയ്ക്കു ലേലം വിളിക്കുന്ന ആളിന്റെ പേരിൽ ലേലം താൽക്കാലികമായി ഉറപ്പിക്കുന്നതും ലേല സംഖ്യയുടെ മൂന്നിൽ ഒരു ഭാഗം തുകയും മൊത്തം ലേലത്തുകയുടെ വിൽപ്പന നികുതിയും ഉടനെ കെട്ടി വാങ്ങേണ്ടതും, ലേലം സ്ഥിരപ്പെടുത്തിക്കൊണ്ട് ജില്ലാ കളക്ടറിൽ നിന്നും ഉത്തരവ് കിട്ടുന്ന മുറയ്ക്ക് ബാക്കി തുക ഒടുക്കി വരുത്തിയതിനുശേഷം സ്വന്തം ചെലവിൽ തടിവെട്ടി നീക്കം ചെയ്തുകൊണ്ട് പോകേണ്ടതുമാണ്. താൽക്കാലികമായി ഉറപ്പിക്കുന്ന ലേലം അംഗീകരിക്കുന്നതിനും, അസ്ഥിരപ്പെടുത്തുന്നതിനും ജില്ലാ കളക്ടർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്. ലേലം സംബന്ധിച്ച കൂടുതൽ വിവരങ്ങൾ വെള്ളത്തൂവൽ വില്ലേജാഫീസിൽ നിന്നും, ദേവികുളം താലൂക്കാഫീസിൽ നിന്നും ആഫീസ് സമയങ്ങളിൽ അറിയാവുന്നതാണ്.

(3)

നമ്പർ ബി5-341/84. 1984 ആഗസ്റ്റ് 31.

ദേവികുളം താലൂക്കിൽ മന്നാംകണ്ടം വില്ലേജിൽ അടിമാലി കരയിൽ മഞ്ഞയിൽ വീട്ടിൽ വർക്കി മകൻ എം. വി. പൗലോസ് എന്നാൾ കേരളാ ഫൈനാൻഷ്യൽ കോർപ്പറേഷനിൽ നിന്നും വാങ്ങിയിരുന്ന വ്യവസായ ലോണും പലിശയും തിരിച്ചടയ്ക്കാതിരുന്നതിന് ടി കുടിശ്ശികയും പലിശയും ടി കോർപ്പറേഷനിലേക്ക് ഈടാക്കുന്നതിന് ടിയാന്റെ വകയായി അടിമാലി മിനി ഇൻഡസ്ട്രിയൽ സ്ഥാപനത്തിലെ, എക്സലന്റ് എൻജിനീയറിംഗ് വർക്സിൽ നിന്നും ജപ്തിചെയ്ത് മന്നാംകണ്ടം വില്ലേജാഫീസറുടെ അധീനതയിൽ സൂക്ഷിച്ചിട്ടുള്ള യന്ത്രസാമഗ്രികൾ അടിമാലിയിലുള്ള മന്നാംകണ്ടം വില്ലേജാഫീസിൽ വെച്ച് 1984 സെപ്റ്റംബർ മാസം 19-ാം തിയതി പകൽ 11 മണിക്ക് ദേവികുളം തഹശീൽദാർ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണെന്ന വിവരം അറിയിക്കുന്നു. ലേലത്തിൽ പങ്കെടുക്കാൻ ഉദ്ദേശിക്കുന്നവർ നിശ്ചിത സമയത്ത് 500 രൂപ (അഞ്ഞൂറ്) നിരതദ്രവ്യം കെട്ടിവെയ്ക്കേണ്ടതും ലേലം കഴിഞ്ഞാലുടൻ ലേലം പിടിച്ച ആളിന്റേതു കഴിച്ച് ബാക്കിയുള്ളവരുടെ നിരതദ്രവ്യം അപ്പോൾ തന്നെ മടക്കിക്കൊടുക്കുന്നതുമാകുന്നു. ലേലം പിടിക്കുന്ന ആൾ മുഴുവൻ ലേലത്തുകയും വിൽപ്പന നികുതിയും ഉടൻതന്നെ കെട്ടിവെയ്ക്കേണ്ടതുമാകുന്നു. ലേലം ചെയ്യാൻ ഉദ്ദേശിക്കുന്ന മെഷീനറികളുടെ പ്രധാന ഭാഗങ്ങളുടെ വിവരങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

| | | എണ്ണം |
|---|---|---|
| 1. | കെ. ഇ. എം. മോഡൽ റഗുലേറ്റർ ടൈപ്പ് ആർക്കു വെൽഡിംഗ് (ട്രാൻസ്ഫോർമർ സീരിയൽ നമ്പർ 2521) | ഒന്ന് |
| 2. | എഫ്. ഐ. ആർ. കെ-മോഡൽ ബി. ജി. എം. ബഞ്ചു ഗ്രൈൻഡിംഗ് മെഷീൻ 0.8 എച്ച്. പി. (ഫൗണ്ടേഷൻ ചെയ്തുറപ്പിച്ചിരിക്കുന്നു. | ഒന്ന് |
| 3. | ഹിന്ദുസ്ഥാൻ മെഷീൻ ക്രാഫ്റ്റ് കമ്പനിയുടെ 6' ലെയ്ത്ത് ഫൗണ്ടേഷൻ ചെയ്തുറപ്പിച്ചിരിക്കുന്നു (2 എച്ച്. പി. മോട്ടോർ ഉൾപ്പെടെ) | ഒന്ന് |
| 4. | ഡ്രില്ലിംഗ് മെഷീൻ ഗ്രൈൻഡർ 1-എച്ച്. പി. മോട്ടോർ ഉൾപ്പെടെ കൊണ്ട് നടക്കാവുന്നതു മെഷീൻ | ഒന്ന് |
| 5. | ½" ഡ്രില്ലിംഗ് മെഷീൻ ഐ. എച്ച്. പി. മോട്ടോർ ഉൾപ്പെടെ ഫൗണ്ടേഷൻ ചെയ്തുറപ്പിച്ചിരിക്കുന്നു. | ഒന്ന് |

ലേലം ഉറപ്പിച്ചു മേലധികാരികളിൽ നിന്നും ഉത്തരവു ലഭിക്കുന്ന മുറയ്ക്ക് ലേല വസ്തുക്കൾ ലേലക്കാരന് വിട്ടുകൊടുക്കുന്നതാണ്. ലേലം നടത്താനോ നടത്താതിരിക്കാനോ ഉള്ള അധികാരം തഹശീൽദാർക്കുണ്ടായിരിക്കും. ലേലത്തിനുവച്ചിരിക്കുന്ന സാധനങ്ങൾ മന്നാംകണ്ടം വില്ലേജാഫീസറുടെ സാന്നിദ്ധ്യത്തിൽ പരിശോധിക്കാവുന്നതാണ്.

താലൂക്കാഫീസ്,
ദേവികുളം.

ആർ. ചൂഡാമണി,
തഹശീൽദാർ.

പരസ്യം

നമ്പർ ബി7-9889/83. 1984 ആഗസ്റ്റ് 26.

പള്ളിവാസൽ വില്ലേജിൽ, പള്ളിവാസൽ എസ്റ്റേറ്റ് പുതുക്കാട് ഡിവിഷനിൽ താമസം ശൗരിയപ്പൻ മകൻ ജോർജ്ജിന്റെ ഭാര്യ പത്മാവതി മരണമടഞ്ഞുവെന്നും ടിയാൾക്ക് കിട്ടുവാനുള്ള പ്രോവിഡന്റ് ഫണ്ട് വാങ്ങുന്നതിലേക്കായി അവകാശ സർട്ടിഫിക്കറ്റിനുവേണ്ടി ശ്രീ. ജോർജ്ജ് സമർപ്പിച്ച അപേക്ഷയിന്മേൽ പള്ളിവാസൽ വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽനിന്നും മരണസർട്ടിഫിക്കറ്റിൽ നിന്നും ടി പത്മാവതി 7-1-1983-ൽ മരണമടഞ്ഞതായും ടിയാളുടെ അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരു വിവരം | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജോർജ്ജ് | ഭർത്താവ് | 43 |
| 2 | ഡെളാകുഞ്ഞി | മകൾ | 14 |
| 3 | സെബസ്റ്റി സ്റ്റെല്ലാ മേരി | ,, | 7 |
| 4 | എഡ്വിൻ തോമസ് | മകൻ | 2 |

മരിച്ച പത്മാവതിയുടെ മാതാവ് ജീവിച്ചിരിപ്പില്ല. പിതാവ് എസ്. മണിവേൽ എന്നയാൾ ഉടുമ്പൻചോല താലൂക്കിൽ ചിന്നക്കനാൽ വില്ലേജിൽ, പെരിയകനാൽ എസ്റ്റേറ്റിൽ താമസമാണെന്നു അറിയുന്നു. ക്രമ നമ്പർ 2 മുതൽ 4 വരെയുള്ള കക്ഷികൾ ഒന്നാം കക്ഷിയുടെ സംരക്ഷണയിലാണ് കഴിയുന്നത്.

ഇതനുസരിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസറ്റിൽ, പ്രസിദ്ധീകരിച്ച് 30 (മുപ്പത്) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം അറിയിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, ദേവികുളം. ആർ. ചൂഡാമണി, തഹസിൽദാർ.

## Udumbanchola Taluk

ഉടുമ്പൻചോല താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ4-10521/84. 1984 ആഗസ്റ്റ് 18.

ഉടുമ്പൻചോല താലൂക്കിൽ രാജാക്കാട് വില്ലേജിൽ രാജകുമാരി കരയിൽ പടിഞ്ഞാറേക്കുഴിയിൽ പി. എ. ഡേവിഡ് (ഇട്ടിയവരാ ദാവീദ്) 2-4-1981-ൽ മരണമടഞ്ഞതിനാൽ ടിയാൻ രാജകുമാരി യൂണിയൻ ബാങ്ക് ശാഖയിൽ നിക്ഷേപിച്ചിരുന്ന തുക പിൻവലിക്കുന്നതിനായി ടിയാളുടെ ഭാര്യ ചിന്നമ്മ അനന്തരാവകാശ സർട്ടിഫിക്കറ്റിനായി അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ പി. എ. ഡേവിഡിന്റെ അനന്തരാവകാശികൾ എന്നറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ചിന്നമ്മ | ഭാര്യ | 46 |
| 2 | എൽദോ ഡേവിഡ് | മകൻ | 24 |
| 3 | ആനി ഡേവിഡ് | മകൾ | 19 |
| 4 | ബീനാ ഡേവിഡ് | ,, | 18 |

മുകളിൽ കാണിച്ചിരിക്കുന്ന ഒന്നു മുതൽ നാലുവരെ പേരുകാരാണ് മരണമടഞ്ഞ പി. എ. ഡേവിഡിന്റെ അനന്തരാവകാശികൾ എന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം സമർപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

എ4-10520/84. 1984 ആഗസ്റ്റ് 18.

ഉടുമ്പൻചോല താലൂക്കിൽ രാജാക്കാട് വില്ലേജിൽ രാജകുമാരി കരയിൽ അമ്പഴച്ചാലിൽ ഇട്ടാർ തൊമ്മൻ 7-6-1979-ൽ വാർദ്ധക്യസഹജമായ അസുഖം മൂലം മരണമടഞ്ഞതിനാൽ ടിയാൻ രാജകുമാരി യൂണിയൻ ബാങ്ക് ശാഖയിൽ നിക്ഷേപിച്ചിരുന്ന തുക പിൻവലിക്കുന്നതിനായി ടിയാളുടെ മകൻ എ. റ്റി. ഐസക്ക് അനന്തരാവകാശ സർട്ടിഫിക്കറ്റിനായി അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ ഇട്ടാർ തൊമ്മന്റെ അനന്തരാവകാശികൾ എന്നറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എ. റ്റി. എബ്രഹാം | മകൻ | 61 |
| 2 | എ. റ്റി. വറുഗീസ് | ,, | 57 |
| 3 | എ. റ്റി. മത്തായി | ,, | 52 |
| 4 | എ. റ്റി. കുര്യാക്കോസ് | ,, | 47 |
| 5 | എ. റ്റി. ഐസക്ക് | ,, | 42 |

മുകളിൽ കാണിച്ചിരിക്കുന്ന ഒന്നു മുതൽ അഞ്ചുവരെ പേരുകാരാണ് മരണമടഞ്ഞ ഇട്ടാർ തൊമ്മന്റെ അനന്തരാവകാശികൾ എന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി സമർപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ എ4-9461/84. 1984 ആഗസ്റ്റ് 13.

ഉടുമ്പൻചോല താലൂക്കിൽ കൽക്കൂന്തൽ വില്ലേജിൽ ഇരട്ടയാർ നോർത്തിൽ നരിമറ്റത്തിൽ വീട്ടിൽ ജോസഫ് ചാക്കോ 1983 സെപ്റ്റംബർ 22-ന് വെല്ലൂർ ആശുപത്രിയിൽ വച്ച് മരണമടഞ്ഞതിനാൽ ടിയാൻ പേരിൽ ഫെഡറൽ ബാങ്കിന്റെ ഇരട്ടയാർ ശാഖയിൽ 132-ാം നമ്പർ അക്കൗണ്ടുപ്രകാരം ഉള്ള 6800 രൂപ പിൻവലിക്കുന്നതിനായി ടിയാളുടെ ഭാര്യ മേരിക്കുട്ടി ചാക്കോ അനന്തരാവകാശ സർട്ടിഫിക്കറ്റിനായി അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ ജോസഫ് ചാക്കോയുടെ അനന്തരാവകാശികൾ എന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | മേരിക്കുട്ടി ചാക്കോ | ഭാര്യ | |
| 2 | ജോസഫ് | മകൻ | 21 |
| 3 | സാലിയമ്മ | മകൾ | 18 |
| 4 | ജെസ്സി | ,, | 16 |
| 5 | സജി | മകൻ | 13 |
| 6 | സോജി | ,, | 5 |

ഇതിൽ നാലു മുതൽ ആറുവരെ പേരുകാർ മൈനർമാരും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. മുകളിൽ കാണിച്ചിരിക്കുന്ന ഒന്നു മുതൽ ആറുവരെ പേരുകാരാണ് മരണമടഞ്ഞ ജോസഫ് ചാക്കോയുടെ അനന്തരാവകാശികൾ എന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(4)

നമ്പർ എ4-5783/84. 1984 ആഗസ്റ്റ് 13.

ഉടുമ്പൻചോല താലൂക്കിൽ കൽക്കൂന്തൽ വില്ലേജിൽ ചിന്നാർ ഭാഗത്ത് കുളത്തുങ്കൽ വീട്ടിൽ സോമൻ

21-7-1983-ൽ മരണമടഞ്ഞതിനാൽ ടിയാന്റെ ഫെഡറൽ ബാങ്കിന്റെ മുട്ടയാർ ശാഖയിൽ പണയം വച്ചിരിക്കുന്ന സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിനായി ടിയാളുടെ ഭാര്യ ചന്ദ്രികാസോമൻ അനന്തരാവകാശസർട്ടിഫിക്കറ്റിനായി അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ സോമന്റെ അനന്തരാവകാശികൾ എന്ന് കാണായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ചന്ദ്രികാ സോമൻ | ഭാര്യ | 28 |
| 2 | ഷൈലജ | മകൾ | 9 |
| 3 | സന്തോഷ് | മകൻ | 7 |

ഇതിൽ രണ്ടും മൂന്നും പേരുകാർ മൈനർമാരും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. മുകളിൽ കാണിച്ചിരിക്കുന്ന ഒന്നു മുതൽ മൂന്നു വരെ പേരുകാരാണ് മരണമടഞ്ഞ സോമന്റെ അനന്തരാവകാശികൾ എന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(5)

നമ്പർ എ4-1133/84. 1984 ആഗസ്റ്റ് 13.

ഉടുമ്പൻചോല താലൂക്കിൽ ചക്കുപള്ളം വില്ലേജിൽ ആനവിലാസം കരയിൽ താന്നിക്കൽ വീട്ടിൽ വേലായുധൻ 9-5-1983-ൽ മരണമടഞ്ഞതിനാൽ ടിയാന്റെ സെൻട്രൽ ബാങ്ക് ഓഫ് ഇൻഡ്യയുടെ കുമളി ബ്രാഞ്ചിൽ വച്ചിരിക്കുന്ന സ്വർണ്ണ പണയം തിരികെ എടുക്കുന്നതിനും വണ്ടൻമേട് സർവ്വീസ് സഹകരണ ബാങ്കിൽ നിന്നെടുത്തിരിക്കുന്ന കാർഷിക വായ്പ തിരികെ അടച്ച്, പട്ടയം തിരിച്ചെടുക്കുന്നതിനുമായി ടിയാളുടെ ഭാര്യ സരോജനിയമ്മ അനന്തരാവകാശ സർട്ടിഫിക്കറ്റിനായി അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ താന്നിക്കൽ വേലായുധന്റെ അനന്തരാവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | സരോജനിയമ്മ | ഭാര്യ | |
| 2 | പത്മിനി | മകൾ | 25 |
| 3 | സോമശേഖരൻ | മകൻ | 23 |
| 4 | നന്ദിനി | മകൾ | 18 |
| 5 | കമലാധരൻ | മകൻ | 15 |
| 6 | മിനി | മകൾ | 13 |
| 7 | ജയചന്ദ്രൻ | മകൻ | 8 |
| 8 | രജനി | മകൾ | 7 |
| 9 | പ്രിയമോൾ | ,, | 4 |

ഇതിൽ 5 മുതൽ 9 വരെ പേരുകാർ മൈനർമാരും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. മുകളിൽ കാണിച്ചിരിക്കുന്ന ഒന്നു മുതൽ ഒൻപതുവരെ പേരുകാരാണ് മരണമടഞ്ഞ വേലായുധന്റെ അനന്തരാവകാശികൾ എന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിന്, ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി സമർപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ഉടുമ്പൻചോല.

കെ. കെ. പത്മനാഭൻ നായർ,
തഹശീൽദാർ.

## ERNAKULAM DISTRICT

### Alwaye Taluk

പരസ്യം

ബി6-10281/84. 1984 ആഗസ്റ്റ് 9.

ആലുവാ താലൂക്ക് തേക്കുംഭാഗം വില്ലേജിൽ വാരനാട്ടു വീട്ടിൽ ശ്രീ. എൻ. എസ്. പരമേശ്വരയ്യർ എന്ന വ്യക്തി 4-5-1984-ൽ മരിച്ചുപോയിട്ടുള്ളതാണെന്നും ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള 390 രൂപ 65 പൈസ വാങ്ങുന്നതിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കറ്റ് അനുവദിച്ചുകൊടുക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ അപേക്ഷ സമർപ്പിച്ചിട്ടുള്ളതാകുന്നു.

ടി അപേക്ഷയെക്കുറിച്ച് ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവരാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമനമ്പർ | പേര് | ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി അമ്മിണി അമ്മ | ഭാര്യ | 55 |
| 2 | ശ്രീ. വി. രാജൻ | മകൻ | 26 |
| 3 | ,, വി. ബാലചന്ദ്രൻ | ,, | 23 |
| 4 | ശ്രീമതി വി ലളിതാകുമാരി | മകൾ | 27 |

മുകളിൽ പേരു വിവരം കാണിച്ചിട്ടുള്ളവരെ ചേർത്ത് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളതുപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മുഖേനയോ നിശ്ചിത സമയത്തിനു ശേഷമോ ലഭിക്കുന്ന അപേക്ഷകളൊന്നും പരിഗണിക്കുന്നതല്ല.

ആലുവ.

എ. സി. ചെറിയാൻ,
തഹശീൽദാർ.

### Muvattupuzha Taluk

മൂവാറ്റുപുഴ താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

എസ്. ആർ. 669/84. 1984 ആഗസ്റ്റ് 17.

മൂവാറ്റുപുഴ താലൂക്ക് ടി വില്ലേജിൽ രണ്ടാർ കരയിൽ കാഞ്ഞിരത്താൽ തടത്തിൽ കെ. എം. സെയ്ത് മരിച്ചുപോയിട്ടുള്ളതും പരേതൻ കാത്തലിക് സിറിയൻ ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷ മൂവാറ്റുപുഴ വില്ലേജാഫീസർവഴി അവകാശവിചാരണ നടത്തിയതിൽ പരേതന്റെ നിയമാനുസൃത അവകാശികൾ താഴെ പറയുന്നവരാണെന്ന് വെളിവാകുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | നബീസ | ഭാര്യ | |
| 2 | റുക്കിയ | മകൾ | 23 |
| 3 | ജമീല | ,, | 20 |
| 4 | അസീസ് | മകൻ | 16 |
| 5 | രജീന | മകൾ | 14 |
| 6 | ജസീന | ,, | 11 |
| 7 | ഷമീന | ,, | 9 |
| 8 | ഫെമീന | ,, | 4 |

മേൽ വിവരിച്ചവരിൽ 4 മുതൽ 8 വരെ പേരുകാർ മൈനറുകളുടെ രക്ഷകർത്താവ് മാതാവ് നബീസയാണെന്നു കാണുന്നു. അതിനാൽ അപേക്ഷ നബീസ സ്വന്ത നിലയിലും മൈനറുകളുടെ രക്ഷകർത്താവെന്ന നിലയിലും മക്കൾ റുക്കിയ, ജമീല എന്നിവർ അവകാശികളാണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള

പക്ഷം തത്സംബന്ധമായ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതും. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും മററും വരുന്ന യാതൊരു ആക്ഷേപങ്ങളും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
മുവാററുപുഴ.

കെ. രാമചന്ദ്രൻ നായർ,
തഹസീൽദാർ.

# TRICHUR DISTRICT

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

A4-9601/84. 1984 ആഗസ്റ്റ് 16.

തൃശ്ശൂർ താലൂക്ക് ചിററിലപ്പിള്ളി വില്ലേജിൽ പള്ളത്ത് ശങ്കരൻ എന്നാൾ 1-2-1982-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പേരിലുള്ള ഭൂമി പൊന്നുംവിലയ്ക്കെടുത്തതിന്റെ പ്രതിഫല സംഖ്യ കിട്ടുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. ടി പ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അമ്മു | ഭാര്യ | 53 |
| 2 | സാവിത്രി | മകൾ | 30 |
| 3 | ഗംഗാധരൻ | മകൻ | 28 |
| 4 | രവീന്ദ്രൻ | " | 26 |
| 5 | കോമളം | മകൾ | 20 |
| 6 | ഓമന | " | 18 |
| 7 | ചന്ദ്രിക | " | 16 |
| 8 | തുണ്ടമ്മ | അമ്മ | 80 |

(മൈനറായ കുട്ടികളുടെ രക്ഷിതാവ് ശ്രീമതി അമ്മു ആകുന്നു.)

(2)

A4-3855/84. 1984 ആഗസ്റ്റ് 16.

തൃശ്ശൂർ താലൂക്ക് മണലൂർ വില്ലേജിൽ ബ്രഹ്മകുളം കരപറമ്പിൽ സി. എ. ചാക്കോ 9-11-1983-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പെൻഷൻ കുടിശ്ശിക കിട്ടുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. ടി പ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ടി. കെ. അന്നം | ഭാര്യ | 52 |
| 2 | സി. സി. ആന്റണി | മകൻ | 26 |
| 3 | കുമാരി പോളി സി. ചാക്കോ | മകൾ | 19 |
| 4 | സി. സി. വർഗ്ഗീസ് | മകൻ | 18 |

താലൂക്കാഫീസ്,
തൃശ്ശൂർ.

(ഒപ്പ്)
തഹസീൽദാർ.

## Mukundapuram Taluk

മുകുന്ദപുരം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

(1)

ഫോ. സി6-10875/84. 1984 ആഗസ്റ്റ് 13.

മുകുന്ദപുരം താലൂക്കിൽ വരന്തരപ്പിള്ളി വില്ലേജിൽ ശ്രീ. ഞെക്കൂട്ട് വേലായുധൻ ഭാര്യ നാരായണി എന്നവർ 22-3-1984-ാം തീയതി മരണപ്പെട്ടുവെന്നും പരേതയ്ക്ക് ഇൻഡ്യൻ ഓവർസീസ് ബാങ്കിൽ നിന്നും ലഭിക്കുവാനുള്ള 1000 (ആയിരം) രൂപ ലഭിക്കുന്നതിനുവേണ്ടി പരേതയുടെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ താനും താഴെ പറയുന്ന ആളും മാത്രമാണെന്ന് അവകാശപ്പെട്ടുകൊണ്ട് മുകുന്ദപുരം താലൂക്കിൽ വരന്തരപ്പിള്ളി വില്ലേജിൽ ശ്രീ. ബാലകൃഷ്ണൻ എന്നവർ ഒരു അനന്തിരാവകാശ സർട്ടിഫിക്കററ് (ലീഗൽ ഹേർഷിപ്പ് സർട്ടിഫിക്കററ്)നുവേണ്ടി ഈ ആഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. നാരായണി മരണപ്പെട്ടുവെന്നും, പരേതയുടെ അനന്തിരാവകാശികൾ മുകുന്ദപുരം താലൂക്കിൽ വരന്തരപ്പിള്ളി വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതയുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും വരന്തരപ്പിള്ളി വില്ലേജാഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ഈ പരസ്യം ഏതു തീയതിയിലെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതി തൊട്ട് 30 (മുപ്പത്) ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി നേരിട്ട് രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയായും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കൊച്ചമ്മു | മകൾ | 50 |
| 2 | ബാലകൃഷ്ണൻ | മകൻ | 40 |

(2)

സി6-9202/84. 1984 ആഗസ്റ്റ് 13.

മുകുന്ദപുരം താലൂക്കിൽ ചെങ്ങാലൂർ വില്ലേജിൽ കൊളത്തു പറമ്പിൽ കുഞ്ഞു മാണിക്യൻ എന്നയാൾ 12-9-1983-ലും ടിയാൻ ഭാര്യ പൊന്നി 16-5-1984-ലും മരിച്ചുപോയിട്ടുള്ളതാണെന്നും ചെത്തു തൊഴിലാളി ക്ഷേമനിധിയിൽ നിന്നും അനുവദിച്ച 2371 രൂപ 56 പൈസ ലഭിക്കുന്നതിനുവേണ്ടി മരിച്ചുപോയ കുഞ്ഞു മാണിക്യന്റെയും ടിയാന്റെ ഭാര്യ പൊന്നിയുടെയും മക്കൾ കുട്ടൻ മുതൽ പേർ അവകാശ സർട്ടിഫിക്കററ് അനുവദിച്ചു കിട്ടുന്നതിന് സമർപ്പിച്ച അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ അപേക്ഷകരായ കൊളത്തുപറമ്പിൽ കുഞ്ഞുമാണിക്യൻ മകൾ കുട്ടൻ മുതൽ പേരുടെ മാതാപിതാക്കളായ കുഞ്ഞുമാണിക്യനും

ടിയാന്റെ ഭാര്യ പൊന്നിയും മരിച്ചുപോയിട്ടുള്ളത് ശരിയാണെന്നും ടിയാരിയുടെ അവകാശികളായി താഴെ പറയുന്നവർ മാത്രമാണെന്നും കണ്ടിരിക്കുന്നു. അപേക്ഷ പ്രകാരം അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ രേഖാമൂലം അറിയിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുട്ടൻ | മകൻ | 29 |
| 2 | വിലാസിനി | മകൾ | 32 |
| 3 | തങ്കമണി | " | 22 |
| 4 | സരുമണി | " | 18 |

താലൂക്കാഫീസ്,
മുകുന്ദപുരം.

പി. ഗോപാലകൃഷ്ണൻ,
തഹശീൽദാർ.

## Kodungallur Taluk

പരസ്യം

(1)

ബി4-5370/84. 1984 ആഗസ്റ്റ് 7.

പെരിഞ്ഞനം വില്ലേജിൽ സുരേഷ് ബാബു എന്നയാൾ മഹാരാഷ്ട്ര സംസ്ഥാനത്തിലെ ആലിബാഗ് എന്ന സ്ഥലത്തുള്ള എൻജിനീയറിംഗ് കൺസ്ട്രക്ഷൻ കോർപ്പറേഷൻ ലിമിറ്റഡ് കമ്പനിയിൽ വച്ചുണ്ടായ ഷോക്ക് ആന്റ് ഇലക്ട്രിക്കൽ ബേൺമൂലം ബോംബെ ജെ. ജെ. ആശുപത്രിയിൽവെച്ച് 13-4-1984-ൽ മരണമടഞ്ഞതുകൊണ്ട് ടി കമ്പനിയിൽനിന്നും ഉള്ള ആനുകൂല്യങ്ങൾ അവകാശികൾക്ക് കിട്ടുന്നതിനുവേണ്ടി ടിയാന്റെ അച്ഛൻ കളവച്ചിറ്റാട്ടിൽ രാഘവൻ മാസ്റ്റർ സമർപ്പിച്ച അവകാശ സർട്ടിഫിക്കറ്റിനുവേണ്ടിയുള്ള അപേക്ഷ പരിഗണിക്കുന്നതിന് അന്വേഷണങ്ങൾ നടത്തിയതിൽ മേൽപ്പറഞ്ഞ സുരേഷ് ബാബു മരണമടഞ്ഞതായും അനന്തരാവകാശികൾ താഴെ പറയുന്നവരാണെന്ന് അറിവായിരിക്കുന്നതിനാൽ അപ്രകാരം ഒരു സർട്ടിഫിക്കറ്റ് അനുവദിക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ആക്ഷേപം സമർപ്പിക്കേണ്ടതാണെന്നും നിശ്ചിത സമയം കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ലെന്നും അറിയിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | രാഘവൻ മാസ്റ്റർ | അച്ഛൻ | 58 |
| 2 | ഭാരതിയമ്മ | അമ്മ | 54 |
| 3 | ഗിരിജ | സഹോദരി | 31 |
| 4 | ശിവദാസൻ | സഹോദരൻ | 27 |
| 5 | സുനിൽകുമാർ | " | 16 |

ക്രമനമ്പർ 5 മൈനർ ആയതിനാൽ രക്ഷിതാവ് 1-ാം നമ്പർകാരനാകുന്നു.

(2)

ബി4-6650/84. 1984 ആഗസ്റ്റ് 7.

കയ്പമംഗലം വില്ലേജിൽ തെക്കുംപറമ്പിൽ കൃഷ്ണൻകുട്ടി എന്നയാൾ 3-2-1983-ൽ മരണമടഞ്ഞതുകൊണ്ട് ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ പണയം വച്ചിരിക്കുന്ന സ്വർണ്ണ പണ്ടം തിരിച്ചെടുക്കുന്നതിനുവേണ്ടി ടിയാന്റെ ഭാര്യ ചക്കിക്കുട്ടി മുതൽപേർ അവകാശ സർട്ടിഫിക്കറ്റിനുവേണ്ടി സമർപ്പിച്ച അപേക്ഷ പരിഗണിക്കുന്നതിന് അന്വേഷണങ്ങൾ നടത്തിയതിൽ മേൽപ്പറഞ്ഞ കൃഷ്ണൻകുട്ടി മരണമടഞ്ഞതായും അനന്തരാവകാശികൾ താഴെ പറയുന്നവരാണെന്ന് അറിവായിരിക്കുന്നതിനാൽ അപ്രകാരം ഒരു സർട്ടിഫിക്കറ്റ് അനുവദിക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ആക്ഷേപം സമർപ്പിക്കേണ്ടതാണെന്നും നിശ്ചിത സമയം കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ലെന്നും അറിയിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചക്കിക്കുട്ടി | ഭാര്യ | 62 |
| 2 | രവീന്ദ്രൻ | മകൻ | 45 |
| 3 | രാമചന്ദ്രൻ | " | 40 |
| 4 | ശങ്കരനാരായണൻ | " | 38 |
| 5 | സുഗുണൻ | " | 34 |
| 6 | രതി | മകൾ | 27 |
| 7 | സതി | " | 24 |
| 8 | ജയപ്രകാശൻ | മകൻ | 22 |

താലൂക്കാഫീസ്,
കൊടുങ്ങല്ലൂർ.

പി. എസ്. രാജൻ,
തഹശീൽദാർ.

## Talappilly Taluk

പരസ്യം

(1)

A4-12521/84. 1984 ആഗസ്റ്റ് 22.

തലപ്പിള്ളി താലൂക്കിൽ എങ്കക്കാട് വില്ലേജിൽ മുണ്ടനാട്ട് മണി എന്ന മണികണ്ഠൻ 23-1-1981-ൽ മരിച്ചു. ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ പണയം വെച്ച പണ്ടങ്ങൾ എടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ ഭാര്യ പത്മിനി സമർപ്പിച്ച അപേക്ഷ വില്ലേജ് ഓഫീസർവഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പത്മിനി | ഭാര്യ | 27 |
| 2 | പ്രിയ | മകൾ | 6 |

(2-ാം നമ്പർകാരിയുടെ രക്ഷിതാവ് 1-ാം നമ്പർകാരിയാകുന്നു)

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

A4-12009/84. 1984 ആഗസ്റ്റ് 18.

തലപ്പിള്ളി താലൂക്കിൽ പുലാക്കോട് വില്ലേജിൽ താമറ്റൂർ ശ്രീധരൻ നായർ 28-5-1984-ൽ മരിച്ചു. ടിയാന് കിട്ടാനുള്ള പെൻഷനും മറ്റ് ആനുകൂല്യങ്ങളും അവകാശികൾക്ക് കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ ഭാര്യ യു. പി. മീനാക്ഷിക്കുട്ടി അമ്മ സമർപ്പിച്ച അപേക്ഷ വില്ലേജ് ഓഫീസർവഴി അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | യു. പി. മീനാക്ഷിക്കുട്ടി അമ്മ | ഭാര്യ | 53 |
| 2 | യു. പി. കമലം | മകൾ | 29 |
| 3 | യു. പി. മുകുന്ദൻ | മകൻ | 28 |
| 4 | യു. പി. സദാശിവൻ | " | 25 |
| 5 | യു. പി. രാമൻകുട്ടി | " | 23 |
| 6 | യു. പി. രാവുണ്ണിക്കുട്ടി | " | 21 |
| 7 | യു. പി. വിദ്യാസാഗർ | " | 18 |
| 8 | യു. പി. ഹരികൃഷ്ണൻ | " | 17 |
| 9 | യു. പി. ലത | മകൾ | 12 |

8, 9 നമ്പർകാരുടെ രക്ഷിതാവ് ഒന്നാം നമ്പർകാരിയാകുന്നു.

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(3)

A4-6131/84. 1984 ആഗസ്റ്റ് 21.

തലപ്പിള്ളി താലൂക്കിൽ തിരുവില്വാമല വില്ലേജിൽ കണ്ണോത്ത് കെ. ഗോപാല കൃഷ്ണൻ മരിച്ചു. ടിയാന് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശിക അവകാശികൾക്ക് കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ കെ. വേശക്കാവമ്മ സമർപ്പിച്ച അപേക്ഷ വില്ലേജ് ആഫീസർ വഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വേശക്കാവമ്മ | ഭാര്യ | 48 |
| 2 | സുഷമ | മകൾ | 20 |
| 3 | സുലജ | " | 16 |
| 4 | സുപ്രിയൻ | മകൻ | 4 |

3, 4 നമ്പർകാരുടെ രക്ഷിതാവ് ഒന്നാം നമ്പർകാരിയാകുന്നു.

മേൽ പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(4)

A4-12016/84. 1984 ആഗസ്റ്റ് 18.

തലപ്പിള്ളി താലൂക്കിൽ കുന്നംകുളം വില്ലേജിൽ കിഴക്കേ അങ്ങാടിയിൽ തെണ്ടുങ്ങൽ വർഗ്ഗീസ് മകൻ ഉട്ടുപ്പ് 7-8-1981-ൽ മരിച്ചു. ടിയാന്റെ പെൻഷനും പെൻഷൻ കുടിശ്ശികയും അവകാശികൾക്ക് കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ ഭാര്യ മാത്തിരി സമർപ്പിച്ച അപേക്ഷ വില്ലേജ് ആഫീസർ വഴി അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മാത്തിരി | ഭാര്യ | 69 |
| 2 | അന്നാമ്മ | മകൾ | 51 |
| 3 | ചിന്നമ്മ | " | 49 |
| 4 | വർഗ്ഗീസ് | മകൻ | 47 |
| 5 | കൊച്ചു പാപ്പി | " | 45 |
| 6 | സാറാമ്മ | മകൾ | 43 |
| 7 | മറിയാമ്മ | " | 41 |
| 8 | ത്രേസ്യ | " | 39 |
| 9 | കൊച്ചുകുഞ്ഞൻ | മകൻ | 37 |
| 10 | ലിസ്സി | മകൾ | 35 |
| 11 | റോസി | " | 32 |
| 12 | രാജൻ | മകൻ | 26 |

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(5)

A4-12008/84. 1984 ആഗസ്റ്റ് 20.

തലപ്പിള്ളി താലൂക്കിൽ ചേലക്കര വില്ലേജിൽ ചെറുവത്തൂർ ജോർജ്ജ് 26-7-1984-ൽ മരിച്ചു. ടിയാന് കേരളാ സ്റ്റേറ്റ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ അവകാശികൾക്ക് കിട്ടുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ചിന്നമ്മ സമർപ്പിച്ച അപേക്ഷ വില്ലേജ് ആഫീസർവഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചിന്നമ്മ | ഭാര്യ | 36 |
| 2 | ബാബുരാജ് | മകൻ | 17 |
| 3 | ബിനോരാജ് | " | 14 |
| 4 | ബിജിമോൾ | മകൾ | 11 |
| 5 | ബിന്ദുമോൾ | " | 12 |
| 6 | താണ്ടമ്മ | അമ്മ | |

2 മുതൽ 5 വരെ നമ്പർകാരുടെ രക്ഷിതാവ് ഒന്നാം നമ്പർകാരി ആകുന്നു.

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(6)

എ4-16563/83. 1984 ആഗസ്റ്റ് 22.

തലപ്പിള്ളി താലൂക്കിൽ നെടുമ്പുര വില്ലേജിൽ വെട്ടിക്കാട്ടിരി ദേശത്ത് കൊരമങ്ങാട്ടിൽ അപ്പുണ്ണി ഭാര്യ മീനാക്ഷി 1-2-1983-ൽ മരിച്ചു. ടിയാരിക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ ബാക്കി കിട്ടുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാരിയുടെ ഭർത്താവ് അപ്പുണ്ണി സമർപ്പിച്ച അപേക്ഷ വില്ലേജാഫീസർ വഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| പേര് | പരേതനുമായുള്ളബന്ധം | വയസ്സ് |
|---|---|---|
| അപ്പുണ്ണി | ഭർത്താവ് | 55 |

അതിന് ശേഷമേ ലേലവസ്തുക്കൾ വിട്ടുകൊടുക്കുകയുള്ളൂ. ഡ്രാഫ്റ്റുകൾ ലേലക്കാരന് അക്കൗണ്ട് ഇല്ലാത്ത മറേറതെങ്കിലും ബാങ്കുകളിൽ നിന്ന് മാറുകയാണെങ്കിൽ അതിനുള്ള കമ്മീഷൻ ലേലക്കാരൻ നൽകേണ്ടതാണ്. ഒരേ ദിവസംതന്നെ ലേലത്തിൽ തന്നെ ഈട്ടിത്തടികളും മററു തടികളും ലേലം ഉണ്ടെങ്കിൽ രണ്ടു ലേലങ്ങൾക്കും വെവ്വേറെ സംഖ്യകൾ മേൽ വിവരിച്ച കണക്കിൽ അടയ്ക്കേണ്ടതാണ്. ഏതെങ്കിലും സാഹചര്യത്തിൽ ഡ്രാഫ്റ്റുകൾ ബാങ്കിൽ നിന്ന് നിരസിക്കപ്പെടുകയാണെങ്കിൽ ടി ഡ്രാഫ്റ്റ് ഹാജരാക്കിയ ആളിനെ വീഴ്ചക്കാരനായി പരിഗണിച്ച് ലേലവ്യവസ്ഥകൾ അനുസരിച്ച് നടപടികൾ സ്വീകരിക്കുന്നതായിരിക്കും.

(ബി) മേൽവിവരിച്ച പ്രകാരം ലേലദിവസം നിശ്ചിത സംഖ്യ ഒടുക്കാതിരുന്നാൽ അവർ വിളിച്ച ലോട്ടുകളുടെ ലേലം റദ്ദ് ചെയ്തതായി കണക്കാക്കി നിരതദ്രവ്യം സർക്കാരിലേക്ക് മുതൽകൂട്ടുന്നതും ടി ലോട്ടുകൾ വിളിച്ചെടുത്തവരുടെ നഷ്ടോത്തരവാദിത്വത്തിൽ പുനർലേലം ചെയ്യുന്നതും അങ്ങനെ പുനർ ലേലത്തിൽ സംഭവിക്കാവുന്ന എല്ലാ നഷ്ടങ്ങൾക്കും ടി ലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതുമാണ്. അവരിൽനിന്ന്, നിയമാനുസൃതമായ എല്ലാ നടപടികളും സ്വീകരിച്ച് നഷ്ടം ഈടാക്കുന്നതുമായിരിക്കും.

(സി) ബാക്കി പണം അടയ്ക്കലും തടികൾ നീക്കം ചെയ്യലും ലേലം സ്ഥിരപ്പെടുത്തിയതായിട്ടുള്ള അറിയിപ്പും ബാക്കിതുക അടച്ചുതീർക്കാനുള്ള ചെല്ലാൻ ഫാറവും അയച്ച തീയതി മുതൽ രണ്ടു മാസത്തിനകം (60 ദിവസം) ചെല്ലാൻ ഫാറത്തിൽ കാണിച്ചിട്ടുള്ള സംഖ്യ സർക്കാരിന്റെ ഏതെങ്കിലും ഖജനാവിൽ അടച്ച് ചെല്ലാൻ രസീത് ഡിപ്പോ ആഫീസർക്ക് എത്തിച്ച് കൊടുക്കേണ്ടതാണ്. ബാക്കിതുകയ്ക്ക് ബാങ്ക് ഡ്രാഫ്റ്റുകളും സ്വീകാര്യമാണ്. എന്നാൽ അത്തരം ഡ്രാഫ്റ്റുകൾ പണമായി സർക്കാർ കണക്കിൽ വരവുവയ്ക്കപ്പെട്ട ശേഷം പിഴ ഏതെങ്കിലും വരുന്നെങ്കിൽ അത് ഈടാക്കിയശേഷമേ ലേല സാധനങ്ങൾ വിട്ടുകൊടുക്കുകയുള്ളൂ.

(ഡി) ബാക്കി സംഖ്യ ഖജനാവിൽ അടയ്ക്കേണ്ട അവസാന ദിവസം ഒരു പൊതു ഒഴിവു ദിവസമായി വരികയാണെങ്കിൽ അതിനടുത്ത പ്രവർത്തി ദിവസം പിഴകൂടാതെ പണം അടയ്ക്കാവുന്നതാണ്. ബാക്കിവില ഓരോ മുഴുവൻ ലോട്ടിന്റെയും തീർ അടയ്ക്കുന്നപക്ഷം അതാതു ലോട്ടുകൾ മററു ലേല വ്യവസ്ഥകൾക്കു വിധേയമായി നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്. എന്നാൽ ലേലദിവസം അടച്ചസംഖ്യ ഏററവും അവസാനം നീക്കം ചെയ്യുന്ന തടികളുടെ വിലയിലേക്കു മാത്രമേ വകകൊള്ളിക്കുകയുള്ളൂ. ഇപ്രകാരം എല്ലാ ലോട്ടുകളും മുഴുവൻ സംഖ്യയും അടച്ചു തീർത്ത് ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന ദിവസം മുതൽ രണ്ടു മാസത്തിനുള്ളിൽ (60 ദിവസം) നീക്കം ചെയ്യേണ്ടതാണ്.

(ഇ) മേൽ വിവരിച്ച രണ്ടു മാസത്തിനകം പണം അടച്ച് മരം നീക്കം ചെയ്യാത്തപക്ഷം 18% പലിശയോടുകൂടി ബാക്കി സംഖ്യ അടയ്ക്കുന്നതിന് ഒരു മാസം (30 ദിവസം) ഡിവിഷണൽ ഫോറസ്റ്റാഫീസർ അനുവദിക്കുന്നതാണ്. മേൽപ്രസ്താവിച്ച ദിവസത്തിനകവും പണം ഒടുക്കാതിരുന്നാൽ 24% പലിശയോടും $2\frac{1}{2}$% സർചാർജോടും കൂടി വീണ്ടും ഒരു മാസത്തേയ്ക്ക് (30 ദിവസം) കൂടി ചീഫ് കൺസർവേറ്റർ അനുവദിക്കുന്നതാണ്. ഇങ്ങനെ പലിശ കണക്കാക്കുമ്പോൾ ഒരു ദിവസമായാലും ഒരു മാസത്തെ പലിശ ഈടാക്കുന്നതായിരിക്കും. എന്നാൽ ഇപ്രകാരം കാലാവധി നീട്ടികൊടുക്കുന്നത് വെള്ളമരത്തിന് ബാധകമല്ല.

5. ലേലത്തിൽ വിളിച്ചെടുത്ത സാധനങ്ങൾ നീക്കം ചെയ്യൽ

സർക്കാരിലേക്ക് അടയ്ക്കേണ്ടതായ എല്ലാ സംഖ്യകളും അടച്ചതിനുശേഷം ചെല്ലാൻ രസീത് ഡിപ്പോ ആഫീസറെ ഏൽപ്പിക്കുന്ന മുറയ്ക്ക്, അടച്ചുതീർത്ത സംഖ്യക്ക് നീക്കം ചെയ്യാവുന്ന സാധനങ്ങൾക്ക് ഡിപ്പോ ആഫീസർ പെർമിററ് കൊടുക്കുന്നതും അപ്രകാരം കൊടുക്കുന്ന പെർമിററിന്റെ അടിസ്ഥാനത്തിൽ ലേലസാധനങ്ങൾ ലേലക്കാർ സ്വന്തം ചിലവിലും ഉത്തരവാദിത്വത്തിലും നീക്കം ചെയ്യേണ്ടതുമാണ്.

6. സമയത്തിന് പണം അടയ്ക്കുന്നതിലും സാധനങ്ങൾ നീക്കം ചെയ്യുന്നതിലും വീഴ്ച വരുത്തുന്നവർക്കുള്ള പിഴ

(എ) മേൽ 4-ാം ഖണ്ഡികയിൽ വിവരിച്ചതനുസരിച്ച് പണം ഒടുക്കുന്നതിനു വീഴ്ച വരുത്തിയാൽ തൽസംബന്ധമായ തടികൾ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ ബോദ്ധ്യപ്പെടുത്തുന്ന നോട്ടീസ് തീയതി മുതൽ 105 ദിവസം കഴിഞ്ഞാലുടനെ ഡിവിഷണൽ ഫോറസ്റ്റാഫീസർ പുനർലേലത്തിനുള്ള നടപടികൾ സ്വീകരിക്കുന്നതാണ്. ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തീയതി മുതൽ 4 മാസത്തിനകം എല്ലാ സംഖ്യകളും അടച്ചു തീർക്കാത്തപക്ഷം ലേലം റദ്ദാക്കുന്നതും ലേലക്കാരനെ 15 ദിവസത്തെ അവധിവച്ചു നോട്ടീസ് കൊടുത്തതിനു ശേഷം അതേ ഡിപ്പോയിലെ അടുത്ത ലേലദിവസം ഇപ്രകാരം റദ്ദുചെയ്ത വിഭവങ്ങൾ പുനർലേലം ചെയ്യുന്നതുമാണ്. തൻമൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും പുനർലേലം ചെയ്യുന്നതിന് ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന ചിലവിനും ആദ്യ ലേലക്കാരൻ ഉത്തരവാദിയാകുന്നതുമാണ്. ടി നഷ്ടം താഴെ വിവരിക്കുന്ന പ്രകാരത്തിൽ ഈടാക്കുന്നതായിരിക്കും.

ലേലവ്യവസ്ഥപ്രകാരം ആദ്യലേലക്കാരൻ അടയ്ക്കേണ്ടതായ പലിശ, സർചാർജ്, വാടക മുതലായവയും ടിയാന്റെ ലേലത്തുകയും പുനർലേലത്തിൽ കുറവു വരികയാണെങ്കിൽ ആ വ്യത്യാസവും, വ്യത്യാസമുള്ള തുകയ്ക്കുള്ള വിൽപന നികുതിയും പുനർലേലം ചെയ്യുന്നതിന് ഡിപ്പാർട്ടുമെന്റിനുണ്ടായിട്ടുള്ള ചിലവും ഈടാക്കുന്നതായിരിക്കും. പുനർലേലത്തിൽ ഏതെങ്കിലും ലാഭമുണ്ടായാൽ ആദ്യ ലേലക്കാരന് അതിൽ അവകാശമുണ്ടായിരിക്കുന്നതല്ല.

(ബി) ഗവൺമെന്റിലേക്ക് അടയ്ക്കേണ്ടതായ എല്ലാ തുകകളും അടച്ചതിനുശേഷം ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തീയതി മുതൽ 2 മാസത്തിനകം വാടക കൂടാതെ തടികൾ നീക്കം ചെയ്യാവുന്നതാണ്. ടി രണ്ടു മാസത്തിനുശേഷമുള്ള ആറുമാസം വരെ താഴെ പറയുന്ന വാടക ഒടുക്കി തടികൾ നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്.

| | |
|---|---|
| ഉരുളൻ തടികളും അറുപ്പുൾ ഉരുപ്പടികളും | ആദ്യത്തെ മാസത്തിന് ഒരു ക്യു. മീററിന് 2 രൂപ |
| ഒന്നാംതരവും രണ്ടാം തരവും തേക്കുകഴകൾ | ആദ്യമാസത്തിന് 100 എണ്ണത്തിന് 8 രൂപ |
| മൂന്നാംതരവും നാലാംതരവും തേക്കുകഴകൾ | ആദ്യമാസത്തിന് 100 എണ്ണത്തിന് 4 രൂപ |
| തേക്കിന്റെയും ഈട്ടിയുടെയും ബില്ലററ്സ് | ആദ്യത്തെ മാസത്തിന് ടണ്ണിന് 2 രൂപ |
| വിറക് | ആദ്യത്തെ മാസത്തിന് ടണ്ണിന് 1 രൂപ |
| മുള | ആദ്യമാസത്തിന് 100 എണ്ണത്തിന് 4 രൂപ |
| ഈറയും ചൂരലും | ആദ്യമാസത്തിന് 100 എണ്ണത്തിന് 1 രൂപ |
| മററു സാധനങ്ങൾ | അതാതു ഡി. എഫ്. ഒ. നിശ്ചയിക്കുന്ന നിരക്ക് |

രണ്ടാമത്തെ മാസത്തിന് ഒന്നാമത്തെ മാസത്തിന്റെ ഇരട്ടിയും മൂന്നാമത്തെ മാസത്തിന് ഒന്നാമത്തെ മാസത്തിന്റെ മൂന്നിരട്ടിയും 4-ാമത്തെ മാസത്തിന് ഒന്നാം മാസത്തിന്റെ 4 ഇരട്ടിയും എന്ന ക്രമത്തിൽ പരമാവധി 6 മാസം വരെയും തറവാടക കൊടുത്ത് മുഴുവൻ പണമടച്ച് സാധനങ്ങൾ നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്. ഒരു മാസത്തിൽ കുറഞ്ഞകാലം ഒരു മാസമായി കണക്കാക്കി തറവാടക ഈടാക്കുന്നതാണ്. ഇങ്ങനെ തറവാടക കണക്കാക്കുമ്പോൾ മേൽ പ്രസ്താവിച്ചിട്ടുള്ള ഒന്നാം മാസം മുതൽ തടി നീക്കം ചെയ്യാൻ അനുവദിക്കുന്ന മാസംവരെ മേൽ സൂചിപ്പിച്ച നിരക്കിൽ ഓരോ മാസത്തെ തറവാടകയും ക്രമാനുസരണം കണക്കാക്കി ഈടാക്കുന്നതാണ്.

(സി) മേൽ വിവരിച്ചപ്രകാരം 6 മാസത്തിനകം നീക്കം ചെയ്യാതെ കിടക്കുന്ന തടികൾ വീണ്ടും ലേലം ചെയ്യുന്നതും ഡിപ്പാർട്ടുമെന്റിന് ഇപ്രകാരമുള്ള ലേലത്തിനു ചിലവായ സംഖ്യയും തറവാടകയും മറ്റും ഡിപ്പാർട്ടുമെന്റിലേക്ക് മുതൽ കൂട്ടിയശേഷം ബാക്കിയുള്ള ലേലസംഖ്യ ഫോറസ്റ്റ് ഡിപ്പോസിറ്റായി കണക്കിൽ ചേർക്കുന്നതും തടി നീക്കം ചെയ്യാൻ വീഴ്ച വരുത്തിയ ലേലക്കാരൻ അവകാശപ്പെടുന്ന സമയത്ത് തിരികെ കൊടുക്കുന്നതുമാണ്. നഷ്ടമുണ്ടെങ്കിൽ ആദ്യ ലേലക്കാരനിൽ നിന്നും വസൂലാക്കുന്നതുമാണ്.

7. <u>മറ്റു പൊതു വ്യവസ്ഥകൾ</u>

(എ) ഈ ലേലത്തിൽ പരസ്യപ്പെടുത്തിയ വകുപ്പുകൾ പ്രകാരം ഗവൺമെന്റിലേക്ക് കിട്ടേണ്ടതായ ഏതൊരു സംഖ്യയും ഡിപ്പാർട്ടുമെന്റിൽ നിന്ന് ആവശ്യപ്പെടുന്ന സമയത്ത് ലേലക്കാരൻ അടയ്ക്കാൻ വീഴ്ച വരുത്തിയാൽ പ്രസ്തുത സംഖ്യകൾ ഭൂനികുതി കുടിശ്ശികയായി പരിഗണിച്ച് നിലവിലുള്ള നിയമപ്രകാരം ഈടാക്കുന്നതുമാണ്. ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് യുക്തമെന്നു തോന്നുന്ന മറ്റു മാർഗ്ഗങ്ങളിൽകൂടിയും ടി സംഖ്യ ഈടാക്കാൻ നടപടികൾ സ്വീകരിക്കാവുന്നതാണ്.

(ബി) ലേലം വിളിച്ചെടുത്തയാൾ സർക്കാരിലേക്ക് അടയ്ക്കേണ്ട ഏതെങ്കിലും സംഖ്യ അടയ്ക്കാൻ വീഴ്ച വരുത്തിയാൽ അയാൾ ഡിപ്പാർട്ടുമെന്റിന്റെ കീഴിലുള്ള മറ്റേതെങ്കിലും നാശനഷ്ടങ്ങൾ ഉണ്ടാവുകയാണെങ്കിൽ അതിനു ഡിപ്പാർട്ടുമെന്റ് ഉത്തരവാദിയാകുന്നതല്ല.

(സി) മുൻലേലങ്ങളിൽ പങ്കെടുത്ത് വീഴ്ച വരുത്തിയവർ എന്നു പ്രഖ്യാപിക്കപ്പെട്ടവരെ നേരിട്ടോ ഏജന്റു മുഖേനയോ ലേലത്തിൽ പങ്കെടുക്കുവാൻ അനുവദിക്കുന്നതല്ല.

(ഡി) അതാതു കാലത്ത് പ്രാബല്യത്തിൽ ഇരിക്കുന്ന വിൽപന നികുതിയും മറ്റു പ്രാദേശിക നികുതികളും കൊടുക്കുന്നതിന് ലേലക്കാർ ബാദ്ധ്യസ്ഥരായിരിക്കും.

(ഇ) ലേലവ്യവസ്ഥകൾ അനുസരിച്ച് പണം അടയ്ക്കാതെയും മറ്റു വിധത്തിലും വീഴ്ച വരുത്തുന്നവരെ ഡിപ്പാർട്ടുമെന്റിന് യുക്തമെന്നു തോന്നുന്നപക്ഷം സ്ഥിരമായി ബ്ലാക്കുലിസ്റ്റു ചെയ്യാവുന്നതാണ്.

(എഫ്) അതതു കാലത്ത് ഫോറസ്റ്റ് ആക്ടിലോ റൂൾസിലോ ഈ വ്യവസ്ഥകളെ ബാധിക്കുന്ന തരത്തിലുള്ള വ്യത്യാസങ്ങൾ വരുത്തുകയാണെങ്കിൽ അങ്ങനെ മാറുന്ന ചട്ടങ്ങൾക്കും ലേലക്കാർ വിധേയരായിരിക്കും.

കാലടി. (ഒപ്പ്.)
വനപാലകൻ.

## TIMBER SALES DIVISION, KALADY

<u>ലേലപ്പരസ്യം</u>

കെ.എ2-2296/84. 1984 ആഗസ്റ്റ് 21.

1. താഴെ പട്ടികയിൽ പറയുന്ന കേരളാ വനം വകുപ്പു ഡിപ്പോകളിൽ നിന്നും വിവിധതരം മരത്തടികൾ, കഴകൾ, വിറക്, ഈട്ടിയുടെയും തേക്കിന്റെയും ബില്ലറ്റ്സ് മറ്റു വനവിഭവങ്ങൾ മുതലായവ അതാതു ഡിപ്പോകളുടെ നേരെ കാണിച്ചിട്ടുള്ള തീയതികളിൽ താഴെ വിവരിക്കുന്ന ലേല നിബന്ധനകൾക്കും അതാതു സമയത്ത് നിലവിലുള്ള മറ്റു നിയമങ്ങൾക്കും വിധേയമായി അതാതു ഡിപ്പോകളിലെ ലേലദിവസത്തിലെ സ്റ്റോക്കനുസരിച്ച് ടിംബർ സെയിൽസ് ഡിവിഷൻ ഫോറസ്റ്റ് ഓഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണ്.

2. ലേല നടപടികൾ അതാത് ദിവസം രാവിലെ 10 മണിക്ക് ആരംഭിക്കുന്നതാണ്. ലേല ദിവസം പൊതു ഒഴിവു ദിവസമായി വന്നാൽ പ്രസ്തുത ലേലം അടുത്ത പ്രവൃത്തി ദിവസം മേൽ പ്രസ്താവിക്കപ്പെട്ട സ്ഥലത്തും സമയത്തും വച്ച് നടത്തുന്നതാണ്. ലേലം തുടങ്ങിയതിനുശേഷമാണ് ഒഴിവു ദിവസമായി പ്രഖ്യാപിക്കപ്പെട്ട വിവരം ലേലം നടത്തുന്ന ഉദ്യോഗസ്ഥനു ലഭിച്ചതെങ്കിൽ ഉടനെ ലേലം നിർത്തിവയ്ക്കാവുന്നതാണ്. അങ്ങനെ നിർത്തിവയ്ക്കുന്ന ലേലം അടുത്ത പ്രവർത്തി ദിവസം 10 മണിക്കു തുടരുന്നതാണ്.

3. ലേലത്തിൽ പങ്കുകൊള്ളാൻ ഉദ്ദേശിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുമ്പ് ലേലത്തിനു വച്ചിട്ടുള്ള സാധനങ്ങളുടെയും മറ്റും തൽസ്ഥിതിയും അളവുകളും മറ്റു വിശദവിവരങ്ങളും കണ്ടു ബോദ്ധ്യപ്പെട്ടിരിക്കേണ്ടതു. ലേലത്തിനുശേഷം ഈ വക കാര്യങ്ങളെക്കുറിച്ചുള്ള യാതൊരു പരാതികളും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു. ഓരോ ലേലത്തിനും വിൽക്കാനുദ്ദേശിക്കുന്ന തടികൾ മറ്റു വനവിഭവങ്ങൾ മുതലായവയെപ്പറ്റിയുള്ള വിവരങ്ങൾ അതാതു ഡിവിഷണൽ ഫോറസ്റ്റാഫീസിൽ നിന്നോ, റേഞ്ച് ഡിപ്പോ എന്നീ ആഫീസിൽ നിന്നോ ലേലത്തിനു മുൻപ് അറിയാവുന്നതാണ്. ഏതെങ്കിലും ഡിപ്പോകളിൽ വെള്ളമരവും കയറ്റുമതി ഇനത്തിൽപെട്ട തേക്ക്, ഈട്ടി എന്നീ തടികൾ വിൽപനയ്ക്കു വരുന്നതായാൽ അവയും അതതു ദിവസം മറ്റു തടികളോടൊപ്പം ലേലം ചെയ്തു വിൽക്കുന്നതാണ്.

| ഡിപ്പോ | ലേലത്തീയതി 1984 | | |
|---|---|---|---|
| | ഒക്ടോബർ | നവംബർ | ഡിസംബർ |
| മുടിക്കൽ | 8 | 2 | 3 |
| ചാലക്കുടി | 10 | 5 | 4 |
| തൃശ്ശൂർ | 12 | 7 | 10 |
| ചെട്ടികുളം | 16 | 9 | 12 |
| എറണാകുളം | 19 | 12 | 14 |

<u>ഈട്ടിലേലപ്പരസ്യം</u>

| | | | |
|---|---|---|---|
| മുടിക്കൽ | 18 | 20 | 18 |
| ചാലക്കുടി | 17 | 16 | 20 |

<u>സാമാന്യ വ്യവസ്ഥകൾ</u>

I. <u>അളവും തരംതിരിക്കലും</u>

തടികൾ ജാതിയും അളവും തിരിച്ച് സൗകര്യമുള്ള ലോട്ടുകളായി വിൽക്കുന്നതാണ്. ഇങ്ങനെയുള്ള ഓരോ ലോട്ടുകളും താഴെ പറയുന്ന അളവുകളിൽ കവിയാത്തതായിരിക്കും.

| | | |
|---|---|---|
| എ. | കയറ്റുമതിതരം തേക്ക്, ഈട്ടിത്തടികൾ | ഓരോ തടിയും ഓരോ ലോട്ടായിട്ട് |
| ബി. | മറ്റുതരം തേക്കു തടികൾ | 4 ഘന മീറ്ററിൽ കവിയാത്ത ലോട്ടുകൾ |
| സി. | മറ്റുതരം ഈട്ടിത്തടികൾ | ,, |
| ഡി. | മറ്റു ജാതി തടികൾ | 8 ഘന മീറ്ററിൽ കവിയാത്ത ലോട്ടുകൾ |
| ഇ. | കഴ, വിറക്, ബില്ലറ്റ്സ് മറ്റു വനവിഭവങ്ങൾ | സൗകര്യപ്രദമായ തോതിൽ |

II <u>നിരതദ്രവ്യം</u>

എ. ലേലത്തിൽ പങ്കുകൊള്ളാൻ ഉദ്ദേശിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുൻപായി ഈട്ടിത്തടി ലേലത്തിനാണെങ്കിൽ 5000 രൂപയും മറ്റു തടികളുടെ ലേലത്തിനാണെങ്കിൽ 2000 രൂപയും മറ്റു വനവിഭവങ്ങളുടെ കാര്യത്തിൽ 500 രൂപയും നിരതദ്രവ്യം പണമായി കെട്ടിവെച്ച് ലേലനിബന്ധനകൾ അനുസരിക്കുന്നതിനുള്ള അടയാളമായി ലേല നോട്ടീസിൽ ഒപ്പുവയ്ക്കേണ്ടതാണ്.

ബി. ലേലത്തിൽ യാതൊന്നും വിളിച്ചെടുക്കാത്തവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞ് ഉടൻ തിരിച്ചു കൊടുക്കുന്നതാണ്.

സി. ലേലം വിളികേട്ട ആളുകളുടെ നിരതദ്രവ്യം താഴെ വിവരിക്കുന്ന വ്യവസ്ഥകൾ പ്രകാരം പിടിച്ച തടികളുടേയും മറ്റു വനവിഭവങ്ങളുടേയും വിലയിലേക്ക് വക ചേർക്കുന്നതിനായോ ലേലത്തിൽ പിടിച്ച ആളിൽ നിന്ന് ഏതെങ്കിലും വീഴ്ച വന്നാൽ താഴെ പറയുന്ന വ്യവസ്ഥകൾ പ്രകാരം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതിനായോ ഡിപ്പാർട്ടുമെന്റിൽ സൂക്ഷിക്കുന്നതാണ്.

ഡി. ലേലത്തിൽ പങ്കുകൊള്ളാൻ ഉദ്ദേശിക്കുന്നവർ അവരുടെ സ്ഥിരമായ മേൽ വിലാസവും കൈയൊപ്പും സാക്ഷ്യപ്പെടുത്തിയ ഒരു സർട്ടിഫിക്കറ്റ് ബന്ധപ്പെട്ട വില്ലേജ് ഓഫീസറിൽ നിന്നു വാങ്ങി നിരതദ്രവ്യം കെട്ടി വെക്കുന്നതിന് മുൻപായി സമർപ്പിക്കേണ്ടതാണ്. ഇപ്രകാരമുള്ള സർട്ടിഫിക്കറ്റ് ഹാജരാക്കാത്തവരെ ലേലത്തിൽ പങ്കുകൊള്ളാൻ അനുവദിക്കുന്നതല്ല. ഒരാൾക്കോ സ്ഥാപനത്തിനോ വേണ്ടി മറ്റൊരാൾ ലേലം വിളിക്കുവാൻ ഉദ്ദേശിക്കുന്നുവെങ്കിൽ അങ്ങനെ ലേലം വിളിക്കുവാൻ അധികാരപ്പെടുത്തുന്ന വ്യക്തിയുടെ പേരിൽ നിശ്ചിത മുദ്രക്കടലാസിൽ അധികാരപത്രം സമർപ്പിക്കേണ്ടതാണ്. അങ്ങനെ സമർപ്പിക്കുന്ന അധികാരപത്രം ലേലത്തിനു മുമ്പ് സമർപ്പിക്കേണ്ടതാണ്. അത് സ്വീകരിക്കുന്നതിനോ നിരസിക്കുന്നതിനോ ലേലം നടത്തുന്ന ആഫീസർക്ക് അധികാരം ഉണ്ടായിരിക്കുന്നതുമാണ്.

ഇ. ലേലത്തിൽ കൂട്ടി വിളിക്കുന്ന ഏറ്റവും കുറഞ്ഞ സംഖ്യ തേക്ക്, ഈട്ടി എന്നിവയുടെ കാര്യത്തിൽ ക്യൂ. മീറ്ററിന് 5 രൂപയും തടികളുടെ കാര്യത്തിൽ ക്യൂ. മീറ്ററിന് 2 രൂപയും മറ്റു വനവിഭവങ്ങളുടെ കാര്യത്തിൽ 2 രൂപയും ആയിരിക്കും.

എഫ്. ഓരോ ലോട്ടിന്റെയും ലേലം അവസാനിച്ചയുടനെ അതാത് ലോട്ടുകൾ വിളിച്ചെടുത്ത ആൾ ആ ലോട്ടുകളുടെ വിവരങ്ങൾ, വിളിച്ചെടുക്കുന്ന വില മുതലായ സംഗതികൾ അംഗീകരിച്ച് സൂചനക്കായി അതാതു ലോട്ടുകളുടെ നേരെ ലേല രജിസ്റ്ററിൽ ഒപ്പു വയ്ക്കേണ്ടതാണ്. അങ്ങനെ ഒപ്പു വയ്ക്കാതിരുന്നാലും ലേലം വിളിക്കുന്ന ആൾക്ക് ലേല നിബന്ധനകളിൽ നിന്ന് മാറാവുന്നതല്ല.

ജി. ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ താഴെ പറയുന്ന അധികാരങ്ങൾ ചോദ്യം ചെയ്യാൻ പാടുള്ളതല്ല.

1. ഏതെങ്കിലും വ്യക്തിയുടേയോ സ്ഥാപനത്തിന്റേയോ നിരതദ്രവ്യം യാതൊരു കാരണവും പറയാതെ സ്വീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യാവുന്നതാണ്.

2. ലേലത്തിനായി പരസ്യപ്പെടുത്തിയ ഏതെങ്കിലും ലോട്ടുകളെ ലേലം ചെയ്യാതിരിക്കുകയോ ലേലത്തിൽ ഉൾക്കൊള്ളിച്ചിട്ടില്ലാത്ത ഏതെങ്കിലും ലോട്ട് ഉൾപ്പെടുത്തുകയോ ചെയ്യാം.

3. ലേലത്തിന് പ്രതികൂലമായി ബാധിക്കുന്ന ഏതെങ്കിലും നടപടികളിൽ ഏർപ്പെടുന്നു എന്ന് ബോദ്ധ്യപ്പെടുന്ന ലേലക്കാരനെ ലേലത്തിൽ നിന്നോ ലേലസ്ഥലത്തുനിന്നോ പുറംതള്ളാവുന്നതാണ്.

4. ലേലം വിളിക്കുന്നവർ പരോക്ഷമായി യോജിച്ച് സർക്കാരിനെ പ്രതികൂലമായി ബാധിക്കുന്ന നടപടികളിൽ ഏർപ്പെട്ട്, പ്രതീക്ഷിച്ച വിലക്കയറ്റം ലഭിക്കുന്നില്ലാ എന്നു ബോദ്ധ്യപ്പെട്ടാൽ ലേലം നിറുത്തിവയ്ക്കാവുന്നതാണ്.

III <u>ലേലം സ്ഥിരപ്പെടുത്തൽ</u>

എ. ലേലം സ്ഥിരപ്പെടുത്തുന്നത് നിയമാനുസരണം അതിന് അധികാരമുള്ള ഉദ്യോഗസ്ഥനായിരിക്കും. ടി ഉദ്യോഗസ്ഥന് യാതൊരു കാരണവും പറയാതെ ഭാഗികമായോ പൂർണ്ണമായോ ലേലത്തെ സ്വീകരിക്കുവാനോ തള്ളിക്കളയുവാനോ അധികാരമുണ്ടായിരിക്കും. നിയമാനുസരണം സ്ഥലത്തു വച്ചു തന്നെ ലേലം സ്ഥിരപ്പെടുത്തിക്കൊടുക്കുന്ന ലോട്ടുകളുടെ മുഴുവൻ വിലയും വില്പന നികുതിയും ഡിപ്പോ ഓഫീസിൽ അടയ്ക്കാവുന്നതാണ്. എന്നാൽ ലേലം സ്ഥിരപ്പെടുത്തി ഏഴു ദിവസം കഴിഞ്ഞതിനു ശേഷമേ പ്രസ്തുത തടികൾ നീക്കം ചെയ്യാൻ അനുവദിക്കുകയുള്ളൂ. ലേലം സ്ഥിരപ്പെടുത്തി ഏഴു ദിവസത്തിനകം ലേലത്തെ സംബന്ധിച്ചുള്ള പരാതികൾ ഉണ്ടെങ്കിൽ ബന്ധപ്പെട്ട ഉദ്യോഗസ്ഥന് സമർപ്പിക്കാവുന്നതാണ്. ടി ഏഴു ദിവസത്തിനകം ലേലത്തെ സംബന്ധിച്ച് പരാതി ലഭിക്കുകയാണെങ്കിൽ നിലവിലുള്ള നിയമങ്ങൾക്കു വിധേയമായി പരാതിയിൽ ഉൾപ്പെട്ട ലോട്ടുകളുടെ ലേലത്തെ സംബന്ധിച്ചുള്ള അന്തിമ തീരുമാനം എടുക്കുന്നതിനുള്ള പരമാധികാരം ബന്ധപ്പെട്ട കൺസർവേറ്ററിൽ നിക്ഷിപ്തമാണ്. ബാക്കിയുള്ള ലോട്ടുകളെ സംബന്ധിച്ചിടത്തോളം നിശ്ചിത ഫാറത്തിൽ സ്ഥിരീകരണമോ ബാക്കി അടയ്ക്കേണ്ട സംഖ്യയ്ക്കുള്ള അംഗീകാരം നൽകിയ ചെല്ലാനോ, തന്നെയും കൂടിയോ, അതത് ഡിപ്പോ ആഫീസർ നേരിട്ടു നൽകുകയോ തപാലിൽ "സർട്ടിഫിക്കറ്റ് ഓഫ് പോസ്റ്റിംഗ്" ആയി അയയ്ക്കുകയോ ചെയ്യുന്നതായിരിക്കും. ലേലം സ്ഥിരപ്പെടുത്തിയ വിവരം സ്ഥലത്തു വച്ച് പ്രഖ്യാപിക്കുന്നത് അറിയിപ്പായി കണക്കാക്കേണ്ടതാണ്.

ബി. ലേലത്തിനുശേഷം തടികൾ കാലാവസ്ഥ കാരണമായോ അഗ്നി, വെള്ളപ്പൊക്കം തുടങ്ങിയ കെടുതികൾ മൂലമോ ഉണ്ടാകുന്ന അളവു വ്യത്യാസങ്ങൾക്കോ നാശനഷ്ടങ്ങൾക്കോ ഡിപ്പാർട്ടുമെന്റിന് ഉത്തരവാദിത്വം ഉണ്ടായിരിക്കുന്നതല്ല.

IV <u>ബാക്കിപണം അടയ്ക്കലും തടികൾ നീക്കം ചെയ്യലും</u>

എ. ലേലം വിളിച്ചെടുക്കുന്നവർ ലേലം കഴിഞ്ഞാലുടനെ മൊത്തംവിലയുടെ (1/3) മൂന്നിലൊന്നു തുകയോ 50,000 രൂപയോ ഏതാണോ കുറവ് അത്

കെട്ടിവയ്ക്കേണ്ടതാണ്. മൊത്തം ലേലസംഖ്യ 10,000 രൂപയിൽ കുറവാണെങ്കിൽ മുഴുവൻ തുകയും ലേലം കഴിഞ്ഞ ഉടനെ തന്നെ ഒടുക്കേണ്ടതാണ്. ലേല ദിവസം കൊടുക്കേണ്ട നിരതദ്രവ്യം കഴിച്ച് ബാക്കി സംഖ്യയ്ക്ക് ബാങ്ക് ഡ്രാഫ്റ്റുകളും താഴെ പറയുന്ന വ്യവസ്ഥകൾക്കു വിധേയമായി സ്വീകരിക്കുന്നതാണ്. ഡ്രാഫ്റ്റായി ഒടുക്കുന്ന സംഖ്യകൾ പണമായി മാറ്റി സർക്കാർ കണക്കിൽ വരവ് വയ്ക്കപ്പെടുന്നതിനുശേഷമേ സംഖ്യ ഒടുക്കിയതായി കണക്കാക്കപ്പെടുകയുള്ളു. അതിന് ശേഷമേ ലേലവസ്തുക്കൾ വിട്ടുകൊടുക്കുകയുള്ളു. ഡ്രാഫ്റ്റുകൾ ലേലക്കാരന് അക്കൗണ്ട് ഇല്ലാത്ത മറ്റേതെങ്കിലും ബാങ്കുകളിൽ നിന്ന് മാറുകയാണെങ്കിൽ അതിനുള്ള കമ്മീഷൻ ലേലക്കാരൻ നൽകേണ്ടതാണ്. ഒരേ ദിവസത്തെ ലേലത്തിൽതന്നെ ഈട്ടി തടിയും മറ്റു തടികളും ലേലം ഉണ്ടെങ്കിൽ രണ്ടു ലേലങ്ങൾക്കും വെവ്വേറെ സംഖ്യകൾ മേൽ വിവരിച്ച കണക്കിൽ അടയ്ക്കേണ്ടതാണ്. ഏതെങ്കിലും സാഹചര്യത്തിൽ ഡ്രാഫ്റ്റുകൾ ബാങ്കിൽ നിന്ന് നിരസിക്കപ്പെടുകയാണെങ്കിൽ ടി ഡ്രാഫ്റ്റ് ഹാജരാക്കിയ ആളിനെ വീഴ്ചക്കാരനായി പരിഗണിച്ച് ലേല വ്യവസ്ഥകൾ അനുസരിച്ച് നടപടികൾ സ്വീകരിക്കുന്നതായിരിക്കും.

ബി. മേൽവിവരിച്ച പ്രകാരം ലേലദിവസം നിശ്ചിത സംഖ്യ ഒടുക്കാതിരുന്നാൽ അവർ വിളിച്ച ലോട്ടുകളുടെ ലേലം റദ്ദു ചെയ്തതായി കണക്കാക്കി നിരതദ്രവ്യം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും ടി ലോട്ടുകൾ വിളിച്ചെടുത്തവരുടെ നഷ്ടോത്തരവാദിത്വത്തിൽ പുനർ ലേലം ചെയ്യുന്നതും അങ്ങിനെ പുനർ ലേലത്തിൽ സംഭവിക്കുന്ന എല്ലാ നഷ്ടങ്ങൾക്കും ടി ലേലക്കാർ ഉത്തരവാദിയായിരിക്കുന്നതുമാണ്. അവരിൽ നിന്ന് നിയമാനുസൃതമായ എല്ലാ നടപടികളും സ്വീകരിച്ച് നഷ്ടം ഈടാക്കുന്നതുമായിരിക്കും.

സി. ബാക്കി പണം അടയ്ക്കലും തടികൾ നീക്കം ചെയ്യലും ലേലം സ്ഥിരപ്പെടുത്തിയതായുള്ള അറിയിപ്പും ബാക്കിതുക അടച്ചു തീർക്കാനുള്ള ചെല്ലാൻ ഫാറവും അയച്ച തിയതി മുതൽ രണ്ടു മാസത്തിനകം (60 ദിവസം) ചെല്ലാൻ ഫാറത്തിൽ കാണിച്ചിട്ടുള്ള സംഖ്യ സർക്കാരിന്റെ ഏതെങ്കിലും ഖജനാവിൽ അടച്ചു ചെല്ലാൻ രസീത് ഡിപ്പോ ആഫീസർക്ക് എത്തിച്ച് കൊടുക്കേണ്ടതാണ്. ബാക്കിതുകയ്ക്ക് ബാങ്ക് ഡ്രാഫ്റ്റുകളും സ്വീകാര്യമാണ്. എന്നാൽ അത്തരം ഡ്രാഫ്റ്റുകൾ പണമായി സർക്കാർ കണക്കിൽ വരവുവയ്ക്കപ്പെട്ട ശേഷം പിഴ ഏതെങ്കിലും വരുന്നെങ്കിൽ അത് ഈടാക്കിയശേഷമേ ലേല സാധനങ്ങൾ വിട്ടുകൊടുക്കുകയുള്ളു:

ഡി. ബാക്കി സംഖ്യ ഖജനാവിൽ അടയ്ക്കേണ്ട അവസാന ദിവസം ഒരു പൊതു ഒഴിവു ദിവസമായി വരികയാണെങ്കിൽ അതിനടുത്ത പ്രവർത്തി ദിവസം പിഴകൂടാതെ പണം അടയ്ക്കാവുന്നതാണ്. ബാക്കി വില ഓരോ മുഴുവൻ ലാട്ടിന്റെയും തീർ അടയ്ക്കുന്നപക്ഷം അതാതു ലാട്ടുകൾ മറ്റു ലേല വ്യവസ്ഥകൾക്കു വിധേയമായി നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്. എന്നാൽ ലേലദിവസം അടച്ചസംഖ്യ ഏറ്റവും അവസാനം നീക്കം ചെയ്യുന്ന തടികളുടെ വിലയിലേക്കു മാത്രമേ വകകൊള്ളിക്കുകയുള്ളു. ഇപ്രകാരം എല്ലാ ലോട്ടുകളും മുഴുവൻ സംഖ്യയും അടച്ചുതീർത്ത് ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന ദിവസം മുതൽ രണ്ടു മാസത്തിനുള്ളിൽ (60 ദിവസം) നീക്കം ചെയ്യേണ്ടതാണ്.

ഇ. മേൽ വിവരിച്ച രണ്ടു മാസത്തിനകം പണം അടച്ച് മരം നീക്കം ചെയ്യാത്തപക്ഷം 18% പലിശയോടുകൂടി ബാക്കി സംഖ്യ അടയ്ക്കുന്നതിനു ഒരു മാസം (30 ദിവസം) ഡിവിഷണൽ ഫോറസ്റ്റാഫീസർ അനുവദിക്കുന്നതാണ്. മേൽ പ്രസ്താവിച്ച ദിവസത്തിനകവും പണം ഒടുക്കാതിരുന്നാൽ 24% പലിശയോടും 2½% സർചാർജോടും കൂടി വീണ്ടും ഒരു മാസത്തേയ്ക്കു (30 ദിവസം) കൂടി ചീഫ് കൺസർവേറ്റർ അനുവദിക്കുന്നതാണ്. ഇങ്ങനെ പലിശ കണക്കാക്കുമ്പോൾ ഒരു ദിവസമായാലും ഒരു മാസത്തെ പലിശ ഈടാക്കുന്നതായിരിക്കും. എന്നാൽ ഇപ്രകാരം കാലാവധി നീട്ടി കൊടുക്കുന്നത് വെള്ള മരത്തിന് ബാധകമല്ല.

## V ലേലത്തിൽ വിളിച്ചെടുത്ത സാധനങ്ങൾ നീക്കം ചെയ്യൽ

സർക്കാരിലേക്ക് അടയ്ക്കേണ്ട എല്ലാ സംഖ്യകളും അടച്ചതിനുശേഷം ചെല്ലാൻ രസീത് ഡിപ്പോ ആഫീസറെ ഏൽപിക്കുന്ന മുറയ്ക്ക്, അടച്ചുതീർത്ത സംഖ്യയ്ക്ക് നീക്കം ചെയ്യാവുന്ന സാധനങ്ങൾക്ക് ഡിപ്പോ ആഫീസർ പെർമിറ്റ് കൊടുക്കുന്നതും അപ്രകാരം കൊടുക്കുന്ന പെർമിറ്റിന്റെ അടിസ്ഥാനത്തിൽ ലേലസാധനങ്ങൾ ലേലക്കാർ സ്വന്തം ചെലവിലും ഉത്തരവാദിത്വത്തിലും നീക്കം ചെയ്യേണ്ടതുമാണ്.

## VI. സമയത്തിന് പണം അടയ്ക്കുന്നതിലും സാധനങ്ങൾ നീക്കം ചെയ്യുന്നതിലും വീഴ്ച വരുത്തുന്നവർക്കുള്ള പിഴ

മേൽ 4-ാം ഖണ്ഡികയിൽ വിവരിച്ചതനുസരിച്ച് പണം ഒടുക്കുന്നതിനു വീഴ്ച വരുത്തിയാൽ തൽസംബന്ധമായ തടികൾ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ ബോധ്യപ്പെടുത്തുന്ന നോട്ടീസ് തിയതി മുതൽ 105 ദിവസം കഴിഞ്ഞാലുടനെ ഡിവിഷണൽ ഫോറസ്റ്റാഫീസർ പുനർ ലേലത്തിനുള്ള നടപടികൾ സ്വീകരിക്കുന്നതാണ്. ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തിയതി മുതൽ 4 മാസത്തിനകം എല്ലാ സംഖ്യകളും അടച്ചു തീർക്കാത്തപക്ഷം ലേലം റദ്ദാക്കുന്നതും ലേലക്കാരനെ 15 ദിവസത്തെ അവധിവച്ചു നോട്ടീസ് കൊടുത്തതിനു ശേഷം അതേ ഡിപ്പോയിലെ അടുത്ത ലേല ദിവസം ഇപ്രകാരം റദ്ദുചെയ്ത വിഭവങ്ങൾ പുനർ ലേലം ചെയ്യുന്നതുമാണ്. തൻമൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും പുനർലേലം ചെയ്യുന്നതിന് ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന ചെലവിനും ആദ്യ ലേലക്കാരൻ ഉത്തരവാദിയാകുന്നതുമാണ്. ടി നഷ്ടം താഴെ വിവരിക്കുന്ന പ്രകാരത്തിൽ ഈടാക്കുന്നതായിരിക്കും.

എ. ലേലവ്യവസ്ഥപ്രകാരം ആദ്യലേലക്കാരൻ അടയ്ക്കേണ്ടതായ പലിശ, സർചാർജ്, തറവാടക മുതലായവയും ടിയാന്റെ ലേലതുകയും പുനർലേലത്തിൽ കുറവു വരികയാണെങ്കിൽ ആ വ്യത്യാസവും, വ്യത്യാസമുള്ള തുകയ്ക്കുള്ള വിൽപന നികുതിയും പുനർ ലേലം ചെയ്യുന്നതിന് ഡിപ്പാർട്ടുമെന്റിനുണ്ടായിട്ടുള്ള ചെലവും ഈടാക്കുന്നതായിരിക്കും. പുനർ ലേലത്തിൽ ഏതെങ്കിലും ലാഭമുണ്ടായാൽ. ആദ്യ ലേലക്കാരന് അതിൽ അവകാശമുണ്ടായിരിക്കുന്നതല്ല.

ബി. ഗവൺമെന്റിലേക്ക് അടയ്ക്കേണ്ടതായ എല്ലാ തുകകളും അടച്ചതിനുശേഷം ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തിയതി മുതൽ 2 മാസത്തിനകം തറവാടക കൂടാതെ തടികൾ നീക്കം ചെയ്യാവുന്നതാണ്. ടി രണ്ടു മാസത്തിനുശേഷമുള്ള ആറുമാസം വരെ താഴെ പറയുന്ന തറവാടക ഒടുക്കി തടികൾ നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്.

| | |
|---|---|
| ഉരുളൻ തടികളും അറുപ്പു ഉരുപ്പടികളും | ആദ്യത്തെ മാസത്തിന് ഒരു ക്യൂ. മീറ്ററിന് 2 രൂപ. |
| ഒന്നാം തരവും രണ്ടാം തരവും തേക്കു കഴകൾ | ആദ്യത്തെ മാസത്തിന് 100 എണ്ണത്തിന് 6 രൂപ |

| | |
|---|---|
| മൂന്നാം തരവും നാലാം തരവും തേക്കു കഴകൾ | ആദ്യത്തെ മാസത്തിന് 100 എണ്ണത്തിന് 4 രൂപ |
| തേക്കിന്റെയും ഈട്ടി യുടെയും ബില്ലറ്റ്സ് | ആദ്യത്തെ മാസത്തിന് ടണ്ണിന് 2 രൂപ |
| വിറക് | ആദ്യത്തെ മാസത്തിന് ടണ്ണിന് 1 രൂപ |
| മുള | ആദ്യമാസത്തിന് 100 എണ്ണത്തിന് 4 രൂപ |
| ഈറയും പൂവലും | ആദ്യമാസത്തിന് 100 എണ്ണത്തിന് 1 രൂപ |
| മറ്റു സാധനങ്ങൾ | അതാതു ഡി. എഫ്. ഒ. നിശ്ചയിക്കുന്ന നിരക്ക് |

രണ്ടാമത്തെ മാസത്തിന് ഒന്നാമത്തെ മാസത്തിന്റെ ഇരട്ടിയും മൂന്നാമത്തെ മാസത്തിന് ഒന്നാമത്തെ മാസത്തിന്റെ മൂന്നിരട്ടിയും 4–ാമത്തെ മാസത്തിന് ഒന്നാം മാസത്തിന്റെ 4 ഇരട്ടിയും എന്ന ക്രമത്തിൽ പരമാവധി 6 മാസം വരെയും തറവാടക കൊടുത്ത് മുഴുവൻ പണമടച്ച സാധനങ്ങൾ നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്. ഒരു മാസത്തിൽ കുറഞ്ഞകാലം ഒരു മാസമായി കണക്കാക്കി തറവാടക ഈടാക്കുന്നതാണ്. ഇങ്ങനെ തറവാടക കണക്കാക്കുമ്പോൾ മേൽ പ്രസ്താവിച്ചിട്ടുള്ള ഒന്നാം മാസം മുതൽ തടി നീക്കം ചെയ്യാൻ അനുവദിക്കുന്ന മാസം വരെ മേൽ സൂചിപ്പിച്ച നിരക്കിൽ ഓരോ മാസത്തെ തറവാടകയും ക്രമാനുസരണം കണക്കാക്കി ഈടാക്കുന്നതാണ്.

സി. മേൽ വിവരിച്ചപ്രകാരം 6 മാസത്തിനകം നീക്കം ചെയ്യാതെ കിടക്കുന്ന തടികൾ വീണ്ടും ലേലം ചെയ്യുന്നതും ഡിപ്പാർട്ടുമെന്റിന് ഇപ്രകാരമുള്ള ലേലത്തിനു ചിലവായ സംഖ്യയും തറവാടകയും മറ്റും ഡിപ്പാർട്ടുമെന്റിലേക്ക് മുതൽ കൂട്ടിയശേഷം ബാക്കിയുള്ള ലേലസംഖ്യ ഫോറസ്റ്റ് ഡിപ്പോസിറ്റായി കണക്കിൽ ചേർക്കുന്നതും തടി നീക്കം ചെയ്യാൻ വീഴ്ച വരുത്തിയ ലേലക്കാരൻ അവകാശപ്പെടുന്ന സമയത്ത് തിരികെ കൊടുക്കുന്നതുമാണ്. നഷ്ടമുണ്ടെങ്കിൽ ആദ്യ ലേലക്കാരനിൽ നിന്നും വസൂലാക്കുന്നതുമാണ്.

VII. മറ്റു പൊതു വ്യവസ്ഥകൾ

എ. ഈ ലേലത്തിൽ പരസ്യപ്പെടുത്തിയ വകുപ്പുകൾപ്രകാരം ഗവൺമെന്റിലേക്ക് കിട്ടേണ്ടതായ ഏതൊരു സംഖ്യയും ഡിപ്പാർട്ടുമെന്റിൽ നിന്ന് ആവശ്യപ്പെടുന്ന സമയത്ത് ലേലക്കാരൻ അടയ്ക്കാൻ വീഴ്ച വരുത്തിയാൽ പ്രസ്തുത സംഖ്യകൾ ഭൂനികുതി കുടിശ്ശികയായി പരിഗണിച്ച് നിലവിലുള്ള നിയമപ്രകാരം ഈടാക്കുന്നതുമാണ്. ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് യുക്തമെന്നു തോന്നുന്ന മറ്റു മാർഗ്ഗങ്ങളിൽകൂടിയും ടി സംഖ്യ ഈടാക്കാൻ നടപടികൾ സ്വീകരിക്കാവുന്നതാണ്.

ബി. ലേലം വിളിച്ചെടുത്തതോ സർക്കാരിലേക്ക് അടയ്ക്കേണ്ട ഏതെങ്കിലും സംഖ്യ അടയ്ക്കാൻ വീഴ്ച വരുത്തിയാൽ അയാൾ ഡിപ്പാർട്ടുമെന്റിന്റെ കീഴിലുള്ള മറ്റേതെങ്കിലും ഡിപ്പോയിൽ വിളിച്ചെടുത്തതും ബാക്കി വില അടയ്ക്കാത്തതുമായ സാധനങ്ങൾ വിട്ടുകൊടുക്കുന്നതല്ല. ഇതിൽവെച്ചു ഏതെങ്കിലും നാശനഷ്ടങ്ങൾ ഉണ്ടാവുകയാണെങ്കിൽ അതിനു ഡിപ്പാർട്ടുമെന്റു ഉത്തരവാദിയാകുന്നതല്ല.

സി. മുൻലേലങ്ങളിൽ പങ്കെടുത്ത് വീഴ്ച വരുത്തിയവർ എന്നു പ്രഖ്യാപിക്കപ്പെട്ടവരെ നേരിട്ടോ ഏജന്റു മുഖേനയോ ലേലത്തിൽ പങ്കെടുക്കാൻ അനുവദിക്കുന്നതല്ല.

ഡി. അതാതു കാലത്ത് പ്രാബല്യത്തിൽ ഇരിക്കുന്ന വിൽപന നികുതിയും മറ്റു പ്രാദേശിക നികുതികളും കൊടുക്കുന്നതിന് ലേലക്കാർ ബാദ്ധ്യസ്ഥരായിരിക്കും.

ഇ. ലേലവ്യവസ്ഥകൾ അനുസരിച്ച് പണം അടയ്ക്കാതെയും മറ്റു വിധത്തിലും വീഴ്ച വരുത്തുന്നവരെ ഡിപ്പാർട്ടുമെന്റിന് യുക്തമെന്നു തോന്നുന്നപക്ഷം സ്ഥിരമായി ബ്ലാക്കുലിസ്റ്റു ചെയ്യാവുന്നതാണ്.

എഫ്. അതതു കാലത്ത് ഫോറസ്റ്റ് ആക്ടിലോ റൂൾസിലോ ഈ വ്യവസ്ഥകളെ ബാധിക്കുന്ന തരത്തിലുള്ള വ്യത്യാസങ്ങൾ വരുത്തുകയാണെങ്കിൽ അങ്ങനെ മാറ്റുന്ന ചട്ടങ്ങൾക്കും ലേലക്കാർ വിധേയരായിരിക്കും.

മുകളിൽ കൊടുത്തിരിക്കുന്ന ലേല നിബന്ധനകൾ 1–10–1984 മുതൽ നടക്കുന്ന എല്ലാ തടിലേലങ്ങൾക്കും ബാധകമായിരിക്കും.

കാലടി.

ബി. മുരളീധരൻ,
ജില്ലാ വനപാലകൻ.

**Chalakudy Division**

NOTIFICATION

20th August, 1984.

CC4-4227/84

It is hereby notified for the information of the Public that the following persons or depots have renewed or registered their property marks for the year 1984-85 coming under Chalakudy Division.

| *Sl. No.* | *Name of the Depot* | *Registration No.* | *Property Mark* | *Remarks* |
|---|---|---|---|---|
| (1) | (2) | (3) | (4) | (5) |
| 1. | M/S. Baby and Bros., Timber Merchants, Chalakudy | 1/84-85 | B.B. | Renewed |
| 2. | Sri U. A. Varghese, Timber Merchant, Chalakudy | 2/84-85 | U.A.V. | " |
| 3. | Sri C. V. Joseph, St. Joseph Timber Merchant, Chalakudy | 3/84-85 | C.V.J. | " |
| 4. | Sri V. V. Job, Timber Merchant, Pariyaram | 4/84-85 | V. V. J. | " |
| 5. | M/S. Geetha Timbers, Anamalai Junction, Chalakudy | 5/84-85 | G.T.C. | " |

| (1) | (2) | (3) | (4) | (5) |
|---|---|---|---|---|
| 6. | M/S P. C. Timber Industries, Ollur | 6/84-85 | P. C. T. | Renewed |
| 7. | M/S C. V. Devassy and Co., Timber Merchants Chalakudy | 7/84-85 | C.V.D. | " |
| 8. | M/S S & C Industries and Agencies, Chalakudy | 8/84-85 | S&C | " |
| 9. | M/S Elite Timber Trust, West Chalakudy | 9/84-85 | E.T.T. | " |
| 10. | M/S Elite Timber Depot, Vellikulam Road, Chalakudy | 10/84-85 | E. T. D. | " |
| 11. | Sri M. Nanoo Menon, Timber Merchant and Bandsaw Mill, Nandikara | 11/84-85 | M. N. M. | " |
| 12. | M/S. Kerala State Bamboo Corporation Ltd. Chalakudy Depot | 12/84-85 | K.S.B.C | " |
| 13. | M/S New Oriental Trading Co., Chalakudy | 13/84-85 | N.T.C. | " |
| 14. | M/S St. Francis Bandsaw Mills, Potta, Chalakudy | 14/84-85 | S.F. | " |
| 15. | Sri I. C. R. Paul, Choondakaran Industries Varandarappilly | 15/84-85 | C.R.P. | " |
| 16. | M/S Gwalior Reyon, Thalore Depot | 16/84-85 | G. R. | " |
| 17. | M/S Kerala Timbers and Bandsaw Mills, Pudukad | 17/84-85 | K. T. B.M. | " |
| 18. | Sri Jose J. Chirappannath, Timber Merchant, Pariyaram | 18/84-85 | J. J. C | " |
| 19. | M/S. Geetha Wood Industries, Thalore, Ollur | 19/84-85 | G. W. I. | " |
| 20. | M/S I. C. Raphal and Co., Thalore | 20/84-85 | I.C. R. | " |
| 21. | M/S Kallingal Timber Trust, Chalakudy | 21/84-85 | K. T. T. | " |
| 22. | M/S Standard Wood Industries, Chalakudy | 22/84-85 | S. W. I. | " |
| 23. | M/S Kallingal Plywood Industries, Malakadavu, Chalakudy | 23/84-85 | K. P. I. | " |
| 24. | M/S Indian Timber Industrials, Chalakudy | 24/84-85 | I.T.I. | " |
| 25. | M/S M.V. Bandsaw Mills and Timber Industries, Pudukad | 25/84-85 | M. V. S. | " |
| 26. | M/S Chalakudy Timber Mart and Prabhath Saw Mills, Chalakudy | 26/84-85 | C.T.M. | " |
| 27. | M/S Ernakulam Timber Traders, Chalakudy | 27/84-85 | E. T. T. | " |
| 28. | M/S J. J. Corporation, Chalakudy | 28/84-85 | J. J. | " |
| 29. | Sri T. P. Vijayan, Bhagavathi Timber and Saw Mills, Puthanvelikara | 29/84-85 | B. S. M. | Registered |
| 30. | M/S Rose Timber and Bandsaw Mills, Alagappanagar | 30/84-85 | R.T.B. | Renewed |
| 31. | M/S P. Subbaramayyar and Bros, Timber Merchant Chalakudy | 31/84-85 | P. S. B. | " |
| 32. | M/S National Industries, Chalakudy | 32/84-85 | N I. S. | " |
| 33. | Sri. N. J. Joshy, Nangini House, Chalakudy | 33/84-85 | N. J. J. | " |
| 34. | Sri E. K. Saidu Mohammed Maharaj Timber and Saw Mills, Pulloot | 34/84-85 | M. T. S. | " |
| 35. | M/S Mangalam Timbers, Nandikara | 35/84-85 | M.T. | Registered |

Chalakudy,

ABRAHAM VARGHIS,
*Deputy Conservator of Forests.*

## TRICHUR DIVISION

I

കാർ പുനർലേലപ്പരസ്യം

ടി. സി. 4-2120/83. 1984 സെപ്റ്റംബർ 1.

കേരള ഫോറസ്റ്റ് ആക്റ്റ് സെക്ഷൻ 61 എ പ്രകാരം സർക്കാരിലേക്ക് കണ്ടുകെട്ടിയതും ഈ ഡിവിഷനിലെ പീച്ചി റെയിഞ്ച് ആഫീസ് വളപ്പിൽ സൂക്ഷിച്ചിട്ടുള്ളതും 6-9-1983, 17-7-1984 എന്നി തീയതികളിൽ ലേലത്തിന് വെച്ചിരുന്നതുമായ കെ. എൽ. എച്ച്. 5567-ാം നമ്പർ അമ്പാസിഡർ കാർ 1984 ഒക്ടോബർ മാസം 16-ാം തീയതി പകൽ 11 മണിക്ക് പീച്ചി റെയിഞ്ച് ആഫീസിൽവെച്ച് തൃശ്ശൂർ ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ പരസ്യമായി, വീണ്ടും ലേലം ചെയ്തു വിൽക്കുന്നതാകുന്നു. ലേലദിവസം പൊതുഒഴിവു ദിവസമായാൽ അതിനടുത്ത പ്രവൃത്തി ദിവസം ലേലം നടത്തുന്നതാണ്. ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ലേലത്തിന് മുൻപായി 1000 (ആയിരം) രൂപ നിരതദ്രവ്യം കെട്ടിവെയ്ക്കേണ്ടതും വാഹനം നേരിൽ കണ്ടു ബോധ്യപ്പെടേണ്ടതുമാണ്.

ഈ പുനർലേലം 30-8-1983 ലെ കേരള സർക്കാർ ഗസറ്റിൽ ടി. സി. 4-2120/83-ാം നമ്പരായി 9-8-1983 തീയതി വച്ച് തൃശ്ശൂർ ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ പരസ്യം ചെയ്തിട്ടുള്ള ലേല നിബന്ധനകൾക്കും വനംവകുപ്പിൽ അതാതുകാലത്ത് നിലവിലുള്ള മറ്റു ലേല നിബന്ധനകൾക്കും വിധേയമായിരിക്കുന്നതുമാണ്.

II

ലോറി പുനർലേലപ്പരസ്യം

ടി.സി. 4.8908/83. 1984 ആഗസ്റ്റ് 10.

കേരള ഫോറസ്റ്റ് ആക്റ്റ് സെക്ഷൻ 61 എ പ്രകാരം സർക്കാരിലേക്ക് കണ്ടുകെട്ടിയതും മച്ചാട് ഫോറസ്റ്റ് റെയിഞ്ച് ആഫീസ് വളപ്പിൽ സൂക്ഷിച്ചു വരുന്നതും 8-8-1984-ൽ ലേലത്തിനു വെച്ചിരുന്നതുമായ 1968 മോഡൽ പ്രീമിയർ റോഡ്മാസ്റ്റർ ഇനത്തിൽപ്പെട്ട കെ. എൻ. ക്യൂ. 5207 എന്ന ലോറിയും അതിനോടനുബന്ധിച്ചുള്ള മററുപകരണങ്ങളും 1984 ഒക്ടോബർ മാസം 10-ാം തീയതി പകൽ 11 മണിക്ക് മച്ചാട് റെയിഞ്ചാഫീസിൽ വെച്ച് തൃശ്ശൂർ ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ 3-7-1984-ലെ കേരള സർക്കാർ ഗസറ്റിൽ പാർട്ട് III-ൽ 296, 297 എന്നീ പേജുകളിൽ പരസ്യം ചെയ്തിട്ടുള്ള തൃശ്ശൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറുടെ 12-6-1984-ലെ ടി.സി. 4.8908/83-ാം നമ്പർ ലേല നിബന്ധനകൾക്ക് വിധേയമായി പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി ആയിരം രൂപ നിരതദ്രവ്യം കെട്ടിവെയ്ക്കേണ്ടതും വാഹനം നേരിൽ കണ്ടു ബോധ്യപ്പെടേണ്ടതും ആകുന്നു. വിശദമായ ലേല നിബന്ധനകൾക്ക് ഗസററ് പരസ്യം നോക്കുകയോ ഈ ആഫീസിലോ മച്ചാട് റെയിഞ്ച് ആഫീസിലോ അന്വേഷിക്കുകയോ ചെയ്യേണ്ടതാണ്.

തൃശ്ശൂർ: ശ്യാം ധർ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## TEAK PLANTATION DIVISION, PARAMBIKULAM

I

പുനർലേലപ്പരസ്യം

ടി. എ. 3618/83. 1984 ആഗസ്റ്റ് 25.

ഈ ഡിവിഷനിലെ ഒന്ന്, രണ്ട് മൂന്ന് എന്നീ റെയിഞ്ചുകളിൽ നിന്നു 21-5-1984-ന് നടത്തിയ പുനർലേലത്തിൽ ശ്രീ. എസ്. മുരളി തുറവാതുകുടിവീട്, വെങ്ങോല, പെരുമ്പാവൂർ എന്നയാൾ ലഭിച്ചതും ബാക്കി ലേലത്തുകയും വിൽപ്പനനികുതിയും അടച്ച് നീക്കം ചെയ്യാതെ കിടക്കുന്നതും താഴെ വിവരിക്കുന്നതുമായ ഉൽപ്പന്നങ്ങൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ നിലവിലുള്ള ലേല നിബന്ധനകൾക്കു വിധേയമായി പറമ്പിക്കുളം ഡിവിഷണൽ ഫോറസ്റ്റ് ഓഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറേറതെങ്കിലും ഉദ്യോഗസ്ഥനോ പറമ്പിക്കുളത്തുവച്ച് വീണ്ടും ലേലം ചെയ്ത് വിൽക്കുന്നതായിരിക്കും.

നിരതദ്രവ്യം.—1000 രൂപാ.

| ഇനവിവരം | | എണ്ണം |
|---|---|---|
| തേക്കുകഴകൾ | 1-ാം തരം | 10 |
| ,, | 2-ാം തരം | 114 |
| ,, | 3-ാം തരം | 505 |
| ,, | 4-ാം തരം | 1000 |
| തേക്കുതടി | | 0.406 |

ലേലത്തീയതിയും സമയവും.—26-9-1984 രാവിലെ 10 മണി.

പ്രസ്തുത ദിവസം ഒരു പൊതു അവധി ദിവസമായി വന്നാൽ അടുത്ത പ്രവൃത്തിദിവസം നിശ്ചിത സ്ഥലത്തും സമയത്തും ലേലം നടത്തുന്നതായിരിക്കും. ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ നിരതദ്രവ്യം അടയ്ക്കുന്നതിനു മുൻപായി പേര്, മേൽവിലാസം, ഒപ്പ് എന്നിവ അതാതു വില്ലേജാഫീസർ സാക്ഷ്യപ്പെടുത്തിയ സാക്ഷിപത്രം കൂടി സമർപ്പിക്കേണ്ടതാണ്.

കൂടുതൽ വിവരങ്ങൾ ഈ ഓഫീസിൽ നിന്നോ, പറമ്പിക്കുളത്തുള്ള റെയിഞ്ചാഫീസുകളിൽ നിന്നോ അറിയാവുന്നതാണ്.

II

ലേലപ്പരസ്യം

ടി. എ. 2871/84. 1984 ആഗസ്റ്റ് 27.

ഈ ഡിവിഷനിലെ 1, 2, 3 എന്നീ റെയിഞ്ചുകളിലെ 1962, 64, 65, 88 തേക്കു തോട്ടങ്ങളിൽ നിന്നും വെട്ടിശേഖരിച്ച് അട്ടിവെച്ചിരിക്കുന്നതും താഴെ പട്ടികയിൽ വിവരിക്കുന്നതുമായ തേക്കുകഴകൾ പറമ്പിക്കുളം ഡിവിഷണൽ ഫോറസ്റ്റ് ഓഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറേറതെങ്കിലും ഉദ്യോഗസ്ഥനോ കേരള ഗവൺമെൻറ് തടി ഡിപ്പോകളിൽ നിലവിലുള്ള ലേലനിബന്ധനകൾക്ക് വിധേയമായി പറമ്പിക്കുളത്തു വച്ച് പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതായിരിക്കും.

നിരതദ്രവ്യം.—1000 രൂപാ.

| ഇനവിവരം | | ഉദ്ദേശ എണ്ണം |
|---|---|---|
| തേക്കുകഴകൾ | 1-ാം തരം | 105 |
| ,, | 2-ാം തരം | 530 |
| ,, | 3-ാം തരം | 3350 |
| ,, | 4-ാം തരം | 5500 |
| ,, | 5-ാം തരം | 4800 |

ലേലതീയതിയും സമയവും.— 26-9-1984 രാവിലെ 10 മണി.

പ്രസ്തുത ദിവസം ഒരു പൊതു അവധി ദിവസമായി വന്നാൽ അടുത്ത പ്രവൃത്തിദിവസം നിശ്ചിത സ്ഥലത്തും സമയത്തും ലേലം നടത്തുന്നതായിരിക്കും. മുകളിൽ വിവരിച്ചിരിക്കുന്ന കഴകളുടെ എണ്ണത്തിൽ മാറ്റം വരാവുന്നതാണ്.

ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ നിരതദ്രവ്യം അടയ്ക്കുന്നതിനു മുൻപായി പേര്, മേൽവിലാസം, ഒപ്പ് എന്നിവ അതാതു വില്ലേജാഫീസർ സാക്ഷ്യപ്പെടുത്തിയ സാക്ഷിപത്രം കൂടി സമർപ്പിക്കേണ്ടതാണ്.

കൂടുതൽ വിവരങ്ങൾ തൂണക്കടവിലുള്ള ഡിവിഷണൽ ഫോറസ്റ്റാഫീസിൽ നിന്നോ പറമ്പിക്കുളത്തുള്ള റെയിഞ്ചാഫീസുകളിൽ നിന്നോ അറിയാവുന്നതാണ്.

പി. എൻ. ഉണ്ണികൃഷ്ണൻ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ,
പറമ്പിക്കുളം.

തൂണക്കടവ്.

---

## PALGHAT DIVISION

തടി ലേലപ്പരസ്യം

ജി1–4392/84. 1984 ആഗസ്റ്റ് 29.

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ വിവരിക്കുന്ന തടികൾ കഴകൾ മുതലായവ സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾക്കു വിധേയമായി പാലക്കാട് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പട്ടികയിൽ കാണിച്ച സമയത്തും സ്ഥലത്തും വെച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. ലേലദിവസം ഒരു പൊതു അവധിയായി പ്രഖ്യാപിക്കപ്പെട്ടാൽ ലേലം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ച് നടത്തുന്നതായിരിക്കും.

ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് 10–4–1984-ലെ കേരള ഗസറ്റിൽ 179 മുതൽ 187 വരെയുള്ള ലേലനിബന്ധനകൾ നോക്കുകയോ ഈ ആഫീസിലോ ഒലവക്കോട്, മണ്ണാർക്കാട്, എന്നീ റെയിഞ്ചാഫീസുകളിലോ അന്വേഷിക്കുകയോ ചെയ്യുക.

പട്ടിക

| ഇനവിവരം | ഏകദേശം അളവ് | വാളയാറിലുള്ള കാർട്ടേഴ്സ് പരിസരത്തുവെച്ച് |
|---|---|---|
| 1. തേക്കുബില്ലററ്റ്സ് | 100M.T. | 26–9–1984-ന് കാലത്ത് 10 മണിക്ക്. |
| തേക്കുതടികൾ BII | 40Cum. | |
| പലതരം വിറക് | 75M.T. | |

(അട്ടിവെച്ചസ്ഥലം. വാളയാറിലുള്ള കാർട്ടേഴ്സ് പരിസരത്ത്).

| ഇനവിവരം | ഏകദേശം അളവ് | |
|---|---|---|
| തേക്ക് | 2 ക്യൂ. മീ. | 27–9–1984-ന് കാലത്ത് 10 മണിക്ക് മണ്ണാർക്കാട് ഡിപ്പോ വിൽവെച്ച്. |
| തേക്കുകഴകൾ: I മുതൽ V ക്ലാസ്സു വരെ | 1000 എണ്ണം | |
| തേക്കു ബില്ലററ്റ്സ് | 15 മെ. ടൺ | |
| തേക്ക് ററിഗ്സ് (Twigs) | 5 മെ. ടൺ | |

അട്ടിവെച്ച സ്ഥലം.—മണ്ണാർക്കാട് ഡിപ്പോ.

| | |
|---|---|
| തേക്കുകഴകൾ III മുതൽ V ക്ലാസുവരെ | 1760 എണ്ണം. |

അട്ടിവെച്ച സ്ഥലം.—മുക്കാലിഡിപ്പോ.

കുറിപ്പ്.—മേൽപറഞ്ഞ അളവുകൾ ഏകദേശം മാത്രമാണ്. ലേലംവരെ സ്റ്റോക്കിലെടുക്കുന്ന സാധനങ്ങൾ ഈ ലേലത്തിൽ ഉൾപ്പെടുത്തുന്നതായിരിക്കും. ഗവൺമെന്റിന്റേയും കെ. എസ്. ഇ. ബി. യുടെയും പി. & ടി. യുടെയും സെലക്ഷനുശേഷം ബാക്കി വരുന്നസാധനങ്ങൾ മാത്രമേ വിൽക്കപ്പെടുകയുള്ളൂ.

എസ്. പി. സിംഗ്,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

പാലക്കാട്–9.

---

## SPECIAL DIVISION, NILAMBUR

I

മരം, വിറക് ലേലപ്പരസ്യം

നമ്പർ സി1–265/81. 1984 ആഗസ്റ്റ് 27.

ഈ ഡിവിഷനിൽപെട്ട കാളികാവ് റെയിഞ്ചിൽ ചക്കിക്കുഴി രണ്ടാംനമ്പർ കൂപ്പിൽ നിന്നും ട്രെഷ്സറി സൈററിനുവേണ്ടി വെട്ടി അവിടെത്തന്നെ വെച്ചിരിക്കുന്ന താഴെ പട്ടികയിൽ വിവരിക്കുന്ന മരം, വിറക്, എന്നിവ നിലമ്പൂർ സ്പെഷ്യൽ ഡിവിഷനൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ 28–9–1984-ന് പകൽ 3 മണിക്ക് കാളികാവു റെയിഞ്ചാഫീസിൽവെച്ച് സാധാരണ സർക്കാർ തടി ഡിപ്പോ ലേല വ്യവസ്ഥകൾക്കു വിധേയമായി പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേല ദിവസം പൊതു അവധിയായി വന്നാൽ അടുത്ത പ്രവൃത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ച് ലേലം നടത്തുന്നതാണ്.

ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി മരവും, വിറകും, നേരിൽ കണ്ടു ബോദ്ധ്യപ്പെടേണ്ടതാണ്. ലേലം കഴിഞ്ഞുള്ള പരാതികൾ സ്വീകരിക്കുന്നതല്ല.

കൂടുതൽ വിവരങ്ങൾക്ക് കാളികാവ് റെയിഞ്ചാഫീസിൽ അന്വേഷിക്കേണ്ടതാണ്.

പട്ടിക

1. റെയിഞ്ചിന്റെ പേര്.—കാളികാവുറെയിഞ്ചാഫീസ്, വണ്ടൂർ.
2. ലേലസാധനങ്ങൾ കിടക്കുന്ന സ്ഥലം.—ചക്കിക്കുഴി.
3. ലേലസാധനങ്ങളുടെ വിവരങ്ങൾ:

| | | |
|---|---|---|
| കരിമരുത് | 2 കഷണം | 0.168 ക്യൂ.മീ |
| വാക | 1 „ | 0.144 „ |
| താന്നി | 2 „ | 0.243 „ |
| പലജാതിവിറക് | | 3.500 മെ.ടൺ |

4. ലേലസ്ഥലം.—കാളികാവു റെയിഞ്ചാഫീസ്.
5. ലേലസമയം.—പകൽ 3 മണിക്ക്.
6. നിരതദ്രവ്യം.—500 രൂപാ.

## II

### ലേലപ്പരസ്യം

സി2-74/82. 1984 ആഗസ്റ്റ് 25.

മുണ്ടേരി സീഡ് ഗാർഡൻ കോമ്പ്ളക്സിലേക്ക് 11 കെ. വി. ഇലക്ട്രിക്ക് ലൈൻ വലിച്ച അവസരത്തിൽ നിക്ഷിപ്ത വനം തെളിച്ചപ്പോൾ മുറിച്ചു ശേഖരിച്ചതും ചുങ്കത്തറ 11 റെയിഞ്ചിൽപ്പെട്ട പോത്തുകല്ലു ബീററിൽ കുനിപ്പാല അം.പിട്ടാൻപൊട്ടി എന്ന സ്ഥലത്ത് അട്ടിവെച്ചിരിക്കുന്നതും പട്ടികയിൽ വിവരിക്കുന്നതുമായ കഴകളും വിറകും മുളകളും നിലമ്പൂർ സ്പെഷ്യൽ ഡിവിഷനൽ ഫോറസ്റ്റ് ഓഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥൻമാരോ 26–9–1984–ന് ഉച്ചയ്ക്ക് 3 മണിക്ക് നിലമ്പൂർ ചന്തക്കുന്നിലുള്ള ചുങ്കത്തറ 11 റെയിഞ്ച് ഓഫീസിൽ വെച്ച് സർക്കാർ ഡിപ്പോ ലേല വ്യവസ്ഥകൾക്കനുസൃതമായി പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്. ലേല ദിവസം ഒരു പൊതു ഒഴിവു ദിവസമായാൽ അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ച് ലേലം നടത്തുന്നതായിരിക്കും.

കൂടുതൽ വിവരങ്ങൾ നിലമ്പൂർ ചന്തക്കുന്നിലുള്ള ചുങ്കത്തറ 11 റെയിഞ്ച് ഓഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

പട്ടിക

റെയിഞ്ചിന്റെ പേര്.—ചുങ്കത്തറ 11 റെയിഞ്ച്

ലേലസാധനങ്ങൾ കിടക്കുന്ന സ്ഥലത്തിന്റെ പേര്.—പോത്തുകല്ല് ബീററിൽ കുനിപ്പാല അം.പിട്ടാൻപൊട്ടി.

ലേലസാധനങ്ങളുടെ വിവരങ്ങൾ:

| | |
|---|---|
| ചടച്ചി കഴകൾ | 15 എണ്ണം |
| മരുത് | 10 ,, |
| പട്ക് | 20 ,, |
| വിറക് | 3 മെ. ടൺ |
| മുളകൾ | 1735 കഷണങ്ങൾ |

ലേലസ്ഥലം:—ചുങ്കത്തറ റെയിഞ്ച് ഓഫീസ്, ചന്തക്കുന്ന്, നിലമ്പൂർ.

ലേലത്തീയതിയും സമയവും:— 26–9–1984 ഉച്ചയ്ക്ക് 3 മണി.

നിരതദ്രവ്യം.—500 രൂപ.

ലേലം തുടങ്ങുന്നതിനു മുമ്പ് ലേലക്കാർ മി. വനവിഭവങ്ങളുടെ ഗുണദോഷസ്ഥിതിയും അളവുകളും ഇനവും തരംതിരിക്കലും നേരിട്ടു കണ്ടു ബോദ്ധ്യപ്പെട്ടു കൊള്ളേണ്ടതാകുന്നു. അതിൻമേലുള്ള പരാതികൾ ലേലം കഴിഞ്ഞതിനു ശേഷം സ്വീകരിക്കുന്നതല്ല.

## III

### പുനർ ലേലപ്പരസ്യം

എഫ്. 1-1264/82 (2) 1984 ആഗസ്റ്റ് 24.

ഈ ആഫീസിലെ 12–1–1982–ലെ എഫ് 1–4820/79–ാം നമ്പറായി 2–2–1982–ലെ കേരള ഗസററിൽ 47, 48 എന്നീ പേജുകളിൽ പരസ്യപ്പെടുത്തിയ പ്രകാരം 10–2–1982–ന് എടവണ്ണ റെയിഞ്ചാഫീസിൽ വെച്ച് ലേലം ചെയ്ത താഴെ I, II പട്ടികയിൽ പറയുന്ന വഹകൾ യഥാക്രമം ശ്രീ. പി. എം. കരീം, S/o. പള്ളിപറമ്പൻ അലവിഹാജി, എടവണ്ണ; ശ്രീ. വി. പി. മുഹമ്മദ്, പുത്തലത്ത് സ്രാമ്പി അരീക്കോട് എന്നിവർ ലേലം കൊള്ളുകയും ലേല വ്യവസ്ഥപ്രകാരം ലേലത്തുക അടച്ച് ടി വഹകൾ നീക്കം ചെയ്യാൻ വീഴ്ചവരുത്തുകയും ചെയ്തു.

പട്ടിക I

| തടികഷ്ണങ്ങൾ | കഷ്ണം | ക്യു. മീ. |
|---|---|---|
| 1. കയനി | 10 | 0.427 |
| 2. മരുതി | 32 | 1.670 |
| 3. കുരിക്ക് | 8 | 1.017 |
| 4. വേങ്ങ | 6 | 0.355 |
| 5. ഇരുൾ | 35 | 1.733 |
| 6. വാക | 1 | 0.038 |
| 7. താന്നി | 3 | 0.199 |
| 8. മാന്തരിങ്ങ | 1 | 0.057 |
| 9. നെല്ലി | 1 | 0.056 |
| 10. തകട്ടാവൽ | 1 | 0.151 |
| 11. കാളതിന്ന | 1 | 0.063 |
| 12. പുന്ന | 4 | 0.811 |
| ആകെ | 103 | 5.977 |

പട്ടിക II

തോണി–1 (മാവ്, പ്ലാവ്, മരുത് തുടങ്ങിയവ കൊണ്ടുണ്ടാക്കിയത്. 1205 സെ. മീ. നീളം, 103 സെ. മീ. മദ്ധ്യ വണ്ണം, 50 സെ. മീ. മദ്ധ്യ ആഴം, 16 കാൽ മണി) 100 മീററർ ചൂടി 20 മീററർ വലിയ കയർ, 2 കഴുക്കോൽ.

മേൽപ്പറഞ്ഞ വഹകൾ നിലമ്പൂർ സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ, എടവണ്ണ റെയിഞ്ചാഫീസിൽവെച്ച് 27–9–1984–ന് പകൽ 3 മണിക്ക് സർക്കാർ തടി ഡിപ്പോ ലേല വ്യവസ്ഥകൾക്ക് വിധേയമായി മേൽപറഞ്ഞവരുടെ നഷ്ടോത്തരവാദിത്വത്തിൽ പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാണ്. പ്രസ്തുത ദിവസം ഏതെങ്കിലും കാരണവശാൽ അവധിയായി പ്രഖ്യാപിക്കുന്നതായാൽ തൊട്ടടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ച് ലേലം നടത്തുന്നതാണ്.

നിലമ്പൂർ.

എ. ആർ. സുന്ദരേശൻ,
സ്പെഷ്യൽ ഡിവിഷണൽ
ഫോറസ്റ്റാഫീസർ.

© Government of Kerala 1984

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 18th September 1984/27th Bhadra 1906 (Saka) [No. 37

## PART III

## Department of Health Services

### SHORT TENDER NOTICE

No. 7/84/SATH.

No. S1-4266/84/SATH. *13th August* 1984.

Sealed competitive tenders are invited for the supply of the equipment specified below so as to reach the office of the undersigned on or before 5 p. m. on 29th September 1984. Tender documents can be had from the above office during office hours upto 28-9-1984 on payment of Rs. 10.50 for original and Rs. 2.10 for duplicate either in cash or by Money order.

Refrigerators (165 litre capacity) 4 Nos.

S. A. T. Hospital, Trivandrum.

THOMAS CHANDY, *Superintendent.*

---

### TENDER NOTICE

T3-27205/84/DHS. *25th August* 1984.

Sealed competitive tenders are invited for the construction of composite type van body on T-120" WB-FFC diesel Hindustan Chassis.

2. The last date of receipt of tender is 29-9-1984 at 3 p. m. Late tenders will not be accepted.

3. The tenders will be opened at 4 p. m. on 29-9-1984 in the presence of the tenderers or their authorised agents who will be present at the time of opening.

4. "Tender for Demonstration Body on "Hindustan Chassis" and addressed to the State Health Transport Officer, Directorate of Health Services, Trivandrum.

5. No specific tender form is prescribed for the purpose. Hence tenderers may submit their tenders on plain paper.

6. Tenders from Government approved body builders having a minimum five years experience in the field and within the State of Kerala will only be considered.

7. The tenderers should invariably submit copies of documents with their tenders to prove that they are approved body builders by the Government of Kerala.

8. Experience certificate in having successfully completed the body building work of various type and make of Government vehicles should be forwarded with the tenders so as to provide the eligibility of the tenderer in the field.

9. The chassis should be taken delivery of from the H.T. Central workshop for body building and they should be returned to the H.T. Central Workshop at the expense of the tenderer.

10. The tenderer should be solely responsible for all losses or damages sustained to the vehicle when the vehicles is at their custody. The workshop should be insured and copy of the insurance certificate should be enclosed alongwith the tenderer.

11. Offers once submitted cannot be withdrawn without the written agreement of the State Health Transport Officer.

12. The work should be completed within 90 days from the date of supply of the chassis for the body building. A penality of Rs. 25 (Rupees twenty five only per day will be charged or deducted from their bill if any delay is cancel for the completion of the work.

13. The bill for body building will be paid within 30 days from the date of receipt of the vehicle, duly completing the work satisfactorily and inspection by the State Health Transport Officer.

No Part payment will be allowed.

14. No enhancement of rate offered will be considered.

15. If the tenderer possess any rate contract with Government for body building the fact should be recorded in the tenderer.

16. An Earnest Money Deposit for Rs. 3,000 in the form of Demand Draft in favour of State Health Transport Officer drawn from a Scheduled Bank should be enclosed with the tender. Tenders received without Demand Draft will be rejected. E.M.D. should be refunded only after the vehicles as received back in good condition.

17. If the work attract S.T. or any other levies the rate of it should be clearly mentioned in the tender.

18. The tender should accompany the S.T. and income tax clearence certificate of the tenderer.

19. Any attempt on the part of the tenderers or their agents to canvas the officers concerned in their favour will disqualify the tender.

20. Special conditions if any pointed on the quotation sheets of the tender or attach with the tender will not be applicable to the contract unless they are expressing accepted in writing.

21. The undersigned reserves the right to accept or reject or cancel any tender without assigning any reason.

22. The State Health Transport Officer will inspect the work in each stage. The contractor should obtain certificate from the State Health Transport Officer in each stage regarding satisfactory completion of work.

SPECIFICATION

The general specification should be in accordance with the Kerala Motor Vehicles Rule.

*Diamensions :*

| | |
|---|---|
| Overhang | 45 % |
| Inner height | 5'—11" |
| Overall width | 7'—3" |

Body to be Fabricated in 2 Cabins such as Driver's cabin and Rear Cabin.

*Type of Body :*

Body should be composite

*Front and Structure:—*

18. Gague M.S. Sheet for Cowl, Mudguard Arches and Scuttle dash Reinforcements of Mudguard Arches, Cowl Frame, Scuttle dash in M.S. Angles 25 x 25 x 6 MM and should include head light, Part lights, windscreen glass Triplex in two pieces. The grill should be electroplated and wide enough to permit maximum air passage easily detachable and fitted with bolts and nuts. Engine bonnet cover is in appropriate size and easily removable.

*Cross Bearers:—*

70 x 35 x 6 MM M.S. Rolled Channel will be used as cross bearers to be fixed over the chassis long members by means of "U" Bolts with nuts and suitable reinforced rubber sheet as packing.

*Body Shell :*

35 x 35 x 6 MM Angle iron for roof sticks runners 25 x 6 MM M.S. Flat and 25 x 25 x 6 Angles at floor level, skit level window top level, all-round the body and top crotce. Well seasoned Anjali wood of good quality will be used as fillets. This will be bolted on the body shell with 6 M.M. M.S. Bolts and joints electrically welded.

*Driver's Cabin:*

Cabin to suit with the front cabin and one driver seat and another passenger seat on the left wheel arch to be provided. One door each on the Driver side and the passenger side, grab rail, footstep holes on the corners to be provided. There will be a partition between the Driver seat and the cabin side by complete covering in Aluminium sheet upto hand rail and above by welded mesh in proper angle iron frame.

*Rear Cabin:*

The rear cabin will have one door-two flaps at the rear with strong folding type foot-step.

*Flooring:*

Flooring will be done with Aluminium Chequered/ Aluminium extruded floor planks.

*Roof:*

Will be covered with 3 MM water resistant plywood externally and a layer of roofing felt over it and top will be panelled with 20 G. Aluminium sheets and joints will be covered with proper aluminium berdings. Roof inside panelling will be done by SUN-MICA in appropriate colour.

*Panelling:*

External side panelling, rear and doors will be panelled by 18 Gaguge Aluminium Sheet and joints should be covered with aluminium beedings.

Inside cabin bottom will be covered with 24 Gaguge G. I. Sheet.

*Windows:*

Side windows in appropriate distance will be provided with Aluminium Frame sliding type windows with glasses and rubber beedings.

*Hat Rack:*

Hat rack fabricated out of Angles, Flat and weld mesh to be fitted on the right side of rear cabin.

*Luggage Carrier.*

Luggage carrier in 25×25×6 MM Angle iron and 25×6 MM M.S. Flat will be provided covering the medium area and a ladder to be provided.

On the left side of the rear cabin closed to the front cabin a Demonstration Counder to be provided. This portion should have a hinged door which can open during demonstration and will be closed after work.

The following fittings are to be Provided in side the rear cabin:

1. An alimarah made of Angle Iron Frame and ½" plywood to be bolted all sides with necessary doors with partition and locking arrangements in full width and height and to be fitted with strong bolts and nuts at the rear of the Drivers cabin partition wall facing backwards.
2. Work table to be fabricated out of Angle Iron frame and the top will be covered with 1" Marble Stone, bottom of the table to be covered to for a cup-board on the left side of the rear cabin.
3. Gas Cylinder fixing attachment to be provided near to the table.
4. On the right side of the cabin Two 2 seater seats to be provided behind this one cup-board, Stainless steel wash basin and Water Tank in Fibre Glass to be provided,

*Seats*

All seats to be fabticated out of 1" ERW. Pipe and seats will be in Foam rubber including back rest 1" thick and be covered with high quality Rexine.

*Lights:*

One ind driver cabin and 3 roof lights at the rear cabin with separate switches and an electrical Bell also to be provided.

*Paintings:*

Vehicle is to be painted internally with suitable colour and high quality Delux and Externally in white with high quality synthetic enamel, necessary side writing also to be written.

Additional extra work and fitting if any also to be carried out as and when required during the construction of the Body.

*The following accessories are to be fitted:*

1. Traffic lights with switches
2. Bulb Horn
3. Air Horn
4. Electrical wiper arm and blade
5. Door handles with locks on the Driver's side
6. Rear view mirror
7. Mudflaps
8. Stop and Tail lights
9. Registration number boards
10. Driver's cabin rubber mat
11. Folding Type foot-step at the rear.
12. All steel Gas Stove (2 Burner type)
13. First Aid Box
14. Water out let pipe to be fitted at the rear.

Directorate of Health Services,
Trivandrum.

J.K. Dhas,
*Director of Health Services,*
*(IPP and FW No. III).*


Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 18th September 1984 | 27th Bhadra 1906 (Saka) [No. 37

# PART III

## Judicial Department

### THE HIGH COURT OF KERALA

NOTIFICATIONS

(1)

No. B2-22711/84. 2nd August 1984.

(i)

In exercise of the powers conferred by Section 11 (2) of the Code of Criminal Procedure, 1973, the High Court of Kerala hereby appoints the person mentioned in column (1) of the Schedule hereto attached to be a Judicial Magistrate of the First Class to preside over the Court specified against his name in column (2) thereof from the date of taking charge.

SCHEDULE

| Name (1) | Court (2) |
|---|---|
| Shri C. C. Zacharia | Court of the Judicial Magistrate of the First Class, Payyannur. |

(ii)

In exercise of the powers conferred by subsection (1) of Section 260 of the Code of Criminal Procedure, 1973, the High Court of Kerala hereby specifically empowers the Magistrate of the First Class mentioned in column (1) of the Schedule hereto attached to try in a summary way all the offences mentioned in the said subsection.

SCHEDULE

*Name of the Magistrate of the First Class*

(1)

Shri C. C. Zacharia.

(2)

No. D1-37158/82/B2. 2nd August 1984.

In exercise of the powers conferred by Section 261 of the Code of Criminal Procedure, 1973, the High Court of Kerala hereby confers on the Magistrates of the second class mentioned in the schedule hereto power to try summarily the offences mentioned generally in the said Section, till 31-7-1985.

SCHEDULE

| | | |
|---|---|---|
| 1. | Shri Gopalakrishnan Nair, P. M. | Judicial Magistrate of the second class, Chowghat |
| 2. | Shri Somanathan, D. | Judicial Magistrate of the second class-II, Trichur |
| 3. | Shri Thomas Kurien | Judicial Magistrate of the second class, Thodupuzha |
| 4. | Shri Premachandran, D. | Judicial Magistrate of the second class-II, Trivandrum |
| 5. | Shri Rajan, K. G. | Judicial Magistrate of the second class, Ernakulam |
| 6. | Shri Babu, K. D. | Judicial Magistrate of the second class, Kunnamangalam |
| 7. | Shri Lambodaran, P. M. | Judicial Magistrate of the second class-II, Kozhikode |
| 8. | Shri Balan, M. T. | Judicial Magistrate of the second class-I, Kozhikode |
| 9. | Shri Money, K. K. | Judicial Magistrate of the second class, Mavelikara |
| 10. | Shri Venugopalan, V. P. | Judicial Magistrate of the second class, Palghat |
| 11. | Shri Bhaskaran-kutty, N. | Judicial Magistrate of the second class, Pathanamthitta |
| 12. | Shri Gopalan, V. R. | Judicial Magistrate of the second class, Thiruvalla |
| 13. | Shri R. K. Soman | Judicial Magistrate of the second class, Nedumangad |
| 14. | Smt. J. Karthiayani-kutty Amma | Judicial Magistrate of the second class-I, Trivandrum |
| 15. | Shri M. V. David | Judicial Magistrate of the second class, Parappanangadi |
| 16. | Shri S. Parameswaran Pillai | Judicial Magistrate of the second class, Kottayam |

